THE
# CHURCH WEEKLY

VOL. IV | SUNDAY 28 TH MAY 1950 | PRICE 2 ANNAS PER COPY. | No.2C

## THE ASCENSON OF OUR LORD

Father Laurence S. Jackson, M. A. L. Th.

Thursday, the 18th May was the feast of our Lord's Ascension into heaven, and yet it was almost disregarded by members of the ancient Church of Malabar. Yet its observance ranks with that of Christmas, Easter and Pentecost. Somehow its significance is not realised by Catholics both of the east and the west.

Yet it is all-important that we, Christians, who claim to be sharers in the apostolic faith, should understand its meaning thoroughly. This Sunday is Pentecost, when we celebrate the outpouring of the Paraclete upon the infant Church, which had assembled in the Upper Room, fifty days after the Resurrection of Jesus Christ. That was the birthday of the Universal Church and it was when the spirit came, that it began to fulfil the Ascension Command of proclaiming "God's Spell" (the Good News) to the nations of the world.

But that would not have been possible if God the Son had remained upon earth in a human body, (even in a glorified form). It was necessary that the Christ should withdraw His bodily presence entirely from the world of men that His Spirit might be shed abroad throughout the universe.

So the Master bade His apostles and their friends goodbye, and took His rightful place in the heavenly sphere. In the words of the Creed, "He ascended into heaven, and sat down on the right hand of the Father." He took the place of authority in the celestial kingdom.

"He ascended up on high,
and led captivity captive."

Christ Himself had told His friends, it was expedient for them that He should go away, for otherwise the comforter would not come to them and the comforter was to lead them into all the truth. Also He told them that the purpose of Ascension was that he might prepare places for His followers among the many mansions of His heavenly Father that they might be with Him for ever.

This is human language, and the meaning which underlies this earthly speech, far surpasses any human imagining.

Still we can see what the Lord meant. In His earthy relationships with humanity, He had been able only to contact a few people at a time. His work was limited to Palestine and its environs. But, as He Himself stated, when He made His final appearance to the apostles His Gospel was for "all the world". A human personality can only approach another individual from outside, but the spiritual personality of the comforter was actually to possess the beings of men from within, and use the personalities of men everywhere for the propogation of the Gospel to the world.

And that is what actually happened. The nucleus of the Catholic Church were twelve apostles. These twelve men had been with Jesus from the beginning of His ministry. There was nothing very arresting about their personalities. For the most part they were of average type: certainly not very brave, for when the Lord had been arrested, all except two had forsaken Him and fled. Even of those twain, one had denied Him with curses and oaths. Yet when the Holy Spirit came on the day of Pentecost, all was changed. The Apostles who hitherto had been fearful and met behind locked doors, then came out into the open. They feared no man, Impr sonment, shame, death had no terror for them. To what did they attri bute the change? The Spirit of Jesu had possessed them, and brough strength and power to their fallibl human nature.

We in India know of how the Spirit possessed the human natur of S. Thomas; of how he came to this great country, and laboured and died a martyr for love of Jesus, his LORD and HIS GOD.

We cannot understand the meaning of the Ascension of Our Lord, unless we link it with the outpouring of the Divine Spirit.

"I will not leave you comfortless I will send to you the MOST STRONG ONE, who will guide you into all the truth," so spoke our Redeemer. However, when Jesus "ascended up on high" what did He take bac to heaven? He took our human nature so that a God-Man is King o Heaven. Thus the Festival of Th Ascension is The Lord's Coronatio Day. There is therefore no need fo the extra festival of the Kingship of Christ, which recently has bee introduced into the Roman Cathol Church, though the idea behind is excellent. What is required that Christian people shall be taught the necessity of keepin holy the Coronation Day of ou saviour-God. On the Cross He ha lifted up His voice to His Fathe and said CONSUMMATUM EST it is finished, and by that He mean not that His work was finished, bu that THE KINGDOM OF HEAVEN WAS OPEN TO ALL BELIEVERS Christ reigns as King of Heaven and Heaven where our Fathe dwells, is our home, for our Kin is there preparing a place for us.

What a high destiny God had chosen for man! But none of us cann by, ourselves become worthy of our heavenly home. Have you noticed in The Liturgy how often is the prayer lifted up to heaven, MAKE US WORTHY. We indeed have no power of ourselves to help ourselves. It is only when we take refuge in the sacred heart of Jesus our Lord, that our Father can behold in us the saints He desires us to become.

Jesus is not only our King, but He is also our High Priest, for the Kingdom which He founded is also an "Ecclesia", an assembly of men women and children. It is well to remember that the Church came first and the members of it afterwords It took its origin in the will of our Lord Jesus Christ, not in that of any man

Because then Jesus is our High Priest His work in heaven is to offer something. He offers the merits of His earthly life before the Heavenly Throne of the Father. The oblation of Himself once offered on Calvary's Tree is presented before the Father who sent Him to redeem the world.

That also is what the "church militant on earth" does. In the Holy Eucharist, the earthly Priest, who by virtue of his ordination, receives authority from the heavenly High Priest who is one with the Holy Trinity.

In the Epistle to the Hebrews, Our Lord is proclaimed as a "priest for ever after the order of Melchisedek". Every earthly priest possesses this eternal disposition. That is why to submit to a second ordination is sacrilege. For the Sacrament of Orders like Baptism and confirmation confers character.

Thus it can be seen that as the heavenly High Priest (our Lord) presents Himself before the Father as the "Lamb slain from the foundation of the world, so the earthly priest at the *Thronos* set within 'God's courts below" offers the Sacrifice:

"We here present, we here spread
forth to Thee
That only offering perfect in
thine eyes,
The one true, pure, immortal
sacrifice."

It is Christ who is offered, the living, loving ascended Lord. He is both the offered and the offerer for the priest of earth, through the laying on of episcopal hands is united to the high priest. Christ the Saviour, who bestowed upon the Apostles first of all His Sacerdotal powers, and as the hymn puts it.

"His twelve apostles first He made
His ministers of grace,
And they their hands on others laid
To fill in tern their place."
"So age by age and year by year
His grace was handed on…"

There is rather a beautiful legend connected with the Ascension. In the Scriptures, it is said that a "cloud received HIM out of their sight." It has been represented that this cloud viewed from the earth consisted of cohorts of angels. They gazed in awe and wonder when they beheld the God—Man ascending in glory to the Throne of the Son of God. They are reputed to have said to Him. "Now, Lord, what arrangements have you made to carry on your work upon earth?' The reply came. 'I have left the twelve Apostles to do it." Then came the question: "What if they fail," and the answer. "They will not fail, and there is no other way," It is enough if I add: YOU AND I HAVE ENTERED INTO THEIR LABOURS.

Jesus Christ, then, Our Ascended Lord, founded His Church. He has promised that it will last until He come again, and the gates of hell shall not prevail against her. Amen.

---

### പട്ടംകൊട

പൗരസ്ത്യസുവിശേഷസമാജം മലബാർ സുവിശേഷകൻ മി. പി. പി. പൗലോസിനു 125 മേടം 3—ാം തീയതി ഞായറാഴ്ച കൊരട്ടി സീനായി അരമനയിൽ വച്ചു് മലബാർ മിഷ്യൻെറ ആവശ്യത്തിലേക്കായി കൊച്ചി ഇടവകയുടെ നി. വ. ദി. ശ്രീ. പൗലോസു് മാർ സേവേറിയോസ് മെത്രാപ്പോലീത്തായിൽനിന്നും "മുസ്ശ്രോനൂദാ" സ്ഥാനം (ശെമ്മാശു) നൽകിയിരിക്കുന്നു. ഇദ്ദേഹം 121 വൃശ്ചികം മുതൽ രണ്ടുവർഷം സി. എസ്. ആശ്രമത്തിൻെറ ബ്രാഞ്ചാശ്രമമായ അട്ടപ്പാടിയിലും, അതിനുശേഷം പൗരസ്ത്യസുവിശേഷസമാജത്തിൻെറ ആഭിമുഖ്യത്തിൽ മലബാറിലും സുവിശേഷവേലകൾ ചെയ്തുകൊണ്ടിരുന്ന ഒരാളായിരുന്നു.

# ‘സത്യാന്വേഷി’ക്കു മറുപടി

(സത്യജ്ഞൻ)

മേടം 17-ാം തീയതിയിലെ ചർച്ച് വീക്ക്ലിയിൽ "ഒരു സത്യാന്വേഷി" ചില ചോദ്യങ്ങൾ പ്രസിദ്ധപ്പെടുത്തിയിരുന്നുവല്ലോ. അവയ്ക്കുത്തരം താഴെ ചേർക്കുന്നു.

1. പരേതനായ മാർ മത്യൂസ് അത്താനാസ്യോസ് മെത്രാപ്പോലീത്തായെ പാത്രിയർക്കീസ്ബാവാ മുടക്കി. ആ മുടക്കിനെത്തുടർന്നുണ്ടായ വ്യവഹാരത്തിൽ ഹാജരാക്കുന്നതിനു വി. കാനോൻ പുസ്തകം തിരുത്തുകയും അതിൽ അസത്യവും കൃത്രിമവും ചേർക്കുകയും ചെയ്തു. ടി കേസിലും അതിനെത്തുടർന്നുണ്ടായ മററു കേസുകളിലും ഇപ്പോൾ നടന്നുകൊണ്ടിരിക്കുന്ന കേസിലും ഹാജരാക്കിയിട്ടുള്ള 18 അക്കം കാനോൻ ആ തിരുത്തുകാനോനാകുന്നു. അതു 40 അദ്ധ്യായവും തികച്ചുണ്ടു്. ബാവാ കക്ഷി മെത്രാന്മാരുടെ കൈവശം അതിൽനിന്നു പത്തു് അദ്ധ്യായം മാത്രം പകർത്തി എഴുതിയ ആറു ബുക്കുകൾ ഉണ്ടായിരുന്നു. ഇവകൾ ഒഴിച്ചു് മലങ്കര സഭയിൽ കാണപ്പെടുന്ന എല്ലാ കാനോൻ പുസ്തകങ്ങളും സത്യമായുള്ളതാകുന്നു. പരേതനായ കൊച്ചുതിരുമേനിയും മററു തിരുമേനിമാരും ഉപയോഗിച്ചുകൊണ്ടിരുന്നതും ശെമ്മാശ്ശന്മാർ പഠിച്ചുകൊണ്ടിരുന്നതും മേൽ പറഞ്ഞ സത്യ കാനോനിൽനിന്നാകുന്നു. തിരുത്തുകാനോൻ കോർട്ടിൽ ഹാജരാക്കുന്നതിനെ ഉപയോഗിച്ചിരുന്നുള്ളു. അതിനാൽ തിരുത്തു് എന്താണെന്നുപോലും അറിയാവുന്നവർ വളരെ ചുരുങ്ങും.

സത്യ കാനോന്റെ പഴയ മൂലഗ്രന്ഥത്തിൽനിന്നു യാതൊരു വ്യത്യാസവും കൂടാതെ അടിക്കപ്പെട്ടിട്ടുള്ളതാണു് പാരീസ് കാനോൻ. ഇതു കൽദായ ലിപികളിൽ അടിക്കപ്പെട്ടിരിക്കുന്നു. അടിപ്പിച്ചതു ഒരു കത്തോലിക്ക വൈദികനാണു്. കത്തോലിക്ക സഭയ്ക്കു യോജിക്കാത്തതായി പ്രസ്തുത കാനോനിൽ കാണുന്ന ചുരുക്കം ചില കാര്യങ്ങളെ സംബന്ധിച്ചു് ടി. വൈദികൻ അദ്ദേഹത്തിന്റെ അഭിപ്രായം ഫുട്ട്നോട്ടായി, പുസ്തകത്തിൽ പേജിന്റെ അടിഭാഗത്തു ചെറിയ അക്ഷരത്തിൽ ചേർത്തിട്ടുണ്ടു്.

കാനോൻ ഗ്രന്ഥകാരൻ മാർ ഗ്രീഗോറിയോസ് ബർ എബ്രായാ ആകുന്നുവല്ലോ. അദ്ദേഹം 13-ാം നൂററാണ്ടിലാണു ആ ഗ്രന്ഥം എഴുതിയതു്. അതിനോടു ഏററവും അടുത്ത 14-ാം നൂററാണ്ടിൽ അതിൽനിന്നു പകർത്തിയതും ശീമ കൈ എഴുത്തോടുകൂടിയതും ആയ ഒരു പഴയ ഗ്രന്ഥം പാമ്പാക്കുട കോനാട്ടെ ഗ്രന്ഥശാലയിൽനിന്നു ഇപ്പോൾ നടന്നുകൊണ്ടിരിക്കുന്ന കേസിൽ ഹാജരാകീട്ടുണ്ടു്. അതു സത്യകാനോൻ അല്ലെന്നു ഒരുവനും പറയുവാൻ സാദ്ധ്യമല്ല. തിരുത്തുകാനോൻ സഭയിൽനിന്നു ബഹിഷ്കരിച്ചു് തൽസ്ഥാനത്തു സത്യകാനോൻ നടപ്പിൽ വരുത്തുന്നതിനു ഉത്സാഹിക്കേണ്ടതെത്രയും അത്യാവശ്യമാകുന്നു

2. മുടക്കിന്റെ അനന്തരഫലം താഴെ പ്രസ്താവിച്ചുകൊള്ളുന്നു. മ്ശിഹായെ ഉപേക്ഷിക്കുന്നവർ, വി. സഭയുടെ മൌലികതത്വങ്ങൾക്കു എതിരായിനില്ക്കുന്നവർ (വേദവിപരീതികൾ) ദുഷ്പ്രവൎത്തിക്കാർ, ഈ മൂന്നുകൂട്ടർക്കു വി. സഭ മുടക്കു പാസാക്കിയിരിക്കുന്നു. ആളാംപ്രതിയും സഭകൂടിയും പലതവണ ഉപദേശിച്ചിട്ടും തിരിച്ചുവരാതിരുന്നാൽ മാത്രമെ മുടക്കു പ്രസ്താവിപ്പാൻ പാടുള്ളൂ. മുടക്കു പ്രസ്താവന തന്നെയും തിരിച്ചു വരണമെന്ന ആശയത്തോടുകൂടിയും ക്രിസ്തീയ സ്വാതന്ത്ര്യത്തെ തടയാത്ത വിധത്തിലും ആയിരിക്കണം. ചുരുക്കിപ്പറഞ്ഞാൽ പാപിയുടെ രക്ഷയെ ഉദ്ദേശിക്കുന്നതായിരിക്കണം മുടക്ക്. ഒരുവൻ വാഴിക്കപ്പെടുകയൊ മുടക്കപ്പെടുകയോ ചെയ്യുന്നതു സുന്നഹദോസിന്റെ പരിശോധനയോടുകൂടി ആയിരിക്കണം എന്നതും നിർബന്ധമാണു്.

ആവൎത്തിക്കപ്പെടുവാൻ പാടില്ലാത്ത, അഥവാ ആത്മാവിൽ അക്ഷയചിഹ്നം (മുദ്ര) പതിക്കുന്ന കൂദാശകൾ മാമ്മോദീസ്സാ, മൂറോൻ, പട്ടത്വം ഇവയാകുന്നു. ഇവ മൂന്നും മുടക്കുമൂലം ഒരിക്കലും നഷ്ടപ്പെട്ടുപോകുന്നതല്ല. അതിനാൽ മുടക്കപ്പെട്ടിട്ടു് അനുതപിച്ചു തിരിച്ചുവരുന്നവരെ വീണ്ടും മാമ്മോദീസാ മുക്കുകയൊ മൂറോൻ പൂശുകയൊ പട്ടം കൊടുക്കുകയൊ ചെയ്യുന്നില്ല. കൂദാശകൾ മൂലം ലഭ്യമായിരിക്കുന്ന അനുഗ്രഹങ്ങളും വരങ്ങളും അവരിൽതന്നെ സ്ഥിതിചെയ്യുന്നുണ്ടല്ലൊ.

മേൽപ്രസ്താവിച്ച മൂന്നു കൂട്ടരുടെയും മുടക്കു പ്രസ്താവിക്കുന്നതു സഭയുടെ പൊതുവായ ആലോചനയോടുകൂടിത്തന്നെ ആയിരിക്കണം. നേരെമറിച്ചു് ആലോചന കൂടാതെ ചെയ്യുന്നതായാൽ സഭയിൽ ഭിന്നിപ്പുണ്ടാകുവാൻ ഇടയാകും.

ഇപ്രകാരമിരിക്കെ മ്ശിഹായെ ഉപേക്ഷിക്കാത്തവൻ, സത്യവിശ്വാസി സൽപ്രവൎത്തിക്കാരൻ ഇപ്രകാരമുള്ളവനെ സുന്നഹദോസ് അറിയാതെ, സൂത്രത്തിൽ, കള്ളക്കേസിൽ ഉൾപ്പെടുത്തി സ്വകാര്യോദ്ദേശസാദ്ധ്യത്തിനു മുടക്കുന്നതായാൽ വി. സഭ എങ്ങിനെ ഭിന്നിക്കാതിരിക്കും. കൂദാശകൾ വഴിയായ് അനുഗ്രഹങ്ങളും വരങ്ങളും നൽകുന്നതു പരിശുദ്ധാത്മാവും മുടക്കുന്നതു പരിശുദ്ധാത്മ ആലോചന കൂടാതെ സ്വന്ത നിലയിലും ആയിരുന്നാൽ, പരിശുദ്ധാത്മപക്ഷം ജയിക്കുമെന്നു പറയേണ്ടതില്ല. പരിശുദ്ധാത്മവരം മുടക്കപ്പെട്ടവനിൽ സ്ഥിതിചെയ്യുന്നു. വിശ്വാസികളിൽ അധികംപേരും അദ്ദേഹത്തെ സ്വീകരിക്കുന്നു. അദ്ദേഹം ഒരു എപ്പിസ്കോപ്പായാകകൊണ്ടു തലവനായി നിന്നു സഭയെ നയിക്കുന്നതിനും അദ്ദേഹത്തിനു സാധിക്കുന്നു. അദ്ദേഹത്തോടു ചേർന്നുനില്ക്കുന്നവരിൽ അദ്ദേഹം നടത്തുന്ന കൂദാശകൾ ശെമഉൻകീപ്പായുടേതുപോലെ അവർ സ്വീകരിക്കുന്നു എന്നാൽ വരം അദ്ദേഹത്തിൽ സ്ഥിതിചെയ്യുന്നതുകൊണ്ടും പരിശുദ്ധാത്മാവു് അദ്ദേഹത്തോടുകൂടിയുള്ളതുകൊണ്ടും അദ്ദേഹം ചെയ്യുന്നതു സാധുവല്ലെന്നുവരുന്നതല്ല. സാധുവല്ലെന്നു വരുന്നപക്ഷം ഇന്നു ഭൂമുഖത്തു സത്യ ക്രിസ്തീയസഭ ഉണ്ടായിരിപ്പാൻ ഇടയില്ല. എന്തെന്നാൽ ഓരോകാലത്തു ഓരോകാരണവശാൽ വി. പിതാക്കന്മാരും സിംഹാസനങ്ങളും പരസ്പരം മുടക്കു പ്രസ്താവിപ്പാൻ ഇടയായിട്ടുണ്ടു്. എങ്കിലും തലവനെ അനുസരിക്കായ്കകൊണ്ടു ശീശ്മയിൽ ഉൾപ്പെടുന്നു എന്നു ഒരു കക്ഷിക്കു പറയാം. ശീശ്മക്കു സ്വർഗ്ഗതേജസ്സു തന്നിന്നു ഒരുവനെ അന്യനാക്കുവാൻ സാദ്ധ്യമല്ല.

അതിനാൽ മുടക്കു, പ്രത്യേകിച്ചു തനിയെനിന്നു വളരുവാൻ സാധിക്കുന്ന കാറക്കാരനായ എപ്പിസ്കോപ്പായുടെമേലുള്ള മുടക്കു ബുദ്ധിയോടും സുന്നഹദോസിന്റെ സമ്മതത്തോടും ചെയ്യുന്നതു യോഗ്യമായിരിക്കും.

3. മാർ അബ്ദേദ്മ്ശിഹാ ബാവായെ ആരും മുടക്കിയില്ല. ചില കുബുദ്ധികളുടെ ആലോചനയാൽ സുൽത്താൻ അദ്ദേഹത്തെ പാത്രിയർക്കീസു് സ്ഥാനത്തുനിന്നു നീക്കം ചെയ്തു. കുറെ കാലങ്ങൾക്കുശേഷം ഇവിടെ നടന്നുകൊണ്ടിരിക്കുന്ന കേസ്സിൽ ഹാജരാക്കുന്നതിനായി ഒരു കള്ളരേഖ നിർമ്മിക്കുകയും അതു് ഒന്നുകൂടെ തിരുത്തി, കണ്ടിച്ചു്, ഒളിച്ചു് ഹാജരാക്കുകയും ചെയ്തു ആ രേഖയെ സംബന്ധിച്ചു് ജില്ലാക്കോർട്ടുവിധി 16-ാം പാരായിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു. "ഇതെ

പ്യം (ചുരണ്ടലും, മാറി എഴുതലും, ആന്ദ്ര തിരുത്തലും) വാദിഭാഗം 17-ാം സാക്ഷി (മാർ യൂലിയോസ് ബാവാ)യുടെയോ അല്ലെങ്കിൽ അദ്ദേഹത്തിന്റെ നിർദ്ദേശത്തോടും അറിവോടുംകൂടി മറ്റാരുടെയോ കൈപ്പണിയായിരിക്കണം. പാത്രിയർക്കീസിന്റെ ഡെലിഗേററ് എന്ന സ്ഥാനത്തെ അലങ്കരിക്കുന്ന ഒരു മേലദ്ധ്യക്ഷന്റെ ഈ നീചമായ നടപടി...............................”

ഇപ്രകാരമുള്ള കള്ള അടിസ്ഥാനത്തിന്മേൽ വി. സഭ പണിയപ്പെടുന്നതിനു ഇടവരാതെ സൂക്ഷിക്കേണ്ടതാണ്.

4. മാർ ബസ്സേലിയോസ് കാതോലിക്കായാകുന്നു. അദ്ദേഹത്തിന്റെ ആസ്ഥാനം സെലൂക്യായിലും പിന്നീട് തെഗ്രീസിലും മറ്റും മാറിക്കൊണ്ടിരുന്നു. ഇദ്ദേഹം പേർഷ്യയുടെയും ഇൻഡ്യയുടെയും പാത്രിയർക്കീസ് എന്ന നിലയിൽ അറിയപ്പെട്ടിരുന്നു. ഇദ്ദേഹത്തിന്റെ ആസ്ഥാനം മാർ മത്തായിയുടെ ദയറാ ആയിരുന്ന കാലത്തു മലങ്കരസഭയിൽ വന്ന ആളാകുന്നു മാർ യൽദൊ ബസ്സേലിയോസ്. പാത്രിയർക്കീസും കാതോലിക്കായും തമ്മിലുള്ള ശണ്ഠ നിമിത്തവും മററും കാതോലിക്കാസ്ഥാനം നിന്നുപോകുവാൻ ഇടയായി. എങ്കിലും ബസ്സേലിയോസ് എന്ന പേർ ആരാധനക്രമങ്ങളിൽ നിന്നു വിട്ടുകളഞ്ഞിട്ടില്ലായിരുന്നു. അതിന്റെ ഫലമായി കിട്ടീട്ടുള്ളതാണു ഇപ്പോഴത്തെ മാർ ബസ്സേലിയോസ്. ബസ്സേലിയോസിനെ ഇല്ലാതാക്കുന്നത് അസംബന്ധമായിരിക്കും. അദ്ദേഹത്തിന്റെ നിലനില്പിനുവേണ്ടി പരിശ്രമിക്കുന്നവർ ധന്യർ.

5. അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ സ്ഥാനം സഭയിൽ പാപ്പായ്ക്കുള്ളതിനു തുല്യമല്ല.

മററു ശ്ലീഹന്മാരെക്കാൾ ഉന്നതമായ ഒരു മാന്യസ്ഥാനം സഭയിൽ പത്രോസ് ശ്ലീഹായിക്കുണ്ടെങ്കിലും പട്ടത്തിനടുത്ത അധികാരങ്ങളും നൽവരങ്ങളും പരിഗണിച്ചു നോക്കുന്നപക്ഷം അദ്ദേഹവും ശേഷം ശ്ലീഹന്മാരും സമന്മാരാണെന്നു കാണാം. അദ്ദേഹം അപ്പസ്തോല പട്ടികയിൽ മുമ്പൻ, പ്രവൃത്തിയിൽ മുമ്പൻ, വിശ്വാസം ഏററു പറയുന്നതിൽ മുമ്പൻ; എന്നാലും മററു അപ്പസ്തോലന്മാർ അദ്ദേഹത്തിനു കീഴ് ഇരിക്കത്തക്കവണ്ണം മേലധികാരം ഒരിക്കലും അദ്ദേഹത്തിനുണ്ടായിരുന്നില്ല. അദ്ദേഹം ക്രിസ്തുവിനെ തള്ളിപ്പറയുന്നതിലും മുമ്പനായിരുന്നുവല്ലോ. ആദിമ നൂററാണ്ടുകളിലെ വിശ്വാസം ഇപ്രകാരമായിരുന്നു. മലങ്കരസഭയും അങ്ങിനെതന്നെ വിശ്വസിച്ചിരുന്നു. ഇതിലേക്കു തെളിവായി താഴെ ചേർത്തിരിക്കുന്ന റിക്കാർട്ടുകൾ വായിച്ചു ഗ്രഹിക്കുക.

1. മലങ്കര സണ്ടേസ്കൂൾ അസോസ്യേഷൻ പാഠാവലിയിൽ ഉൾപ്പെട്ടിരുന്ന പൂർവ്വപിതാക്കന്മാരും പൊതു സുന്നഹദോസുകളും എന്ന പുസ്തകം.

2. ശ്രേഷ്ഠാനുമതിയോടുകൂടി പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന “12 ശ്ലീഹന്മാർ” എന്ന പുസ്തകം.

3. ശ്രേഷ്ഠാനുമതിയോടുകൂടി പ്രസിദ്ധപ്പെടുത്തിയിരുന്ന “സുറിയാനിസഭാമാസിക” പുസ്തകം 5. ലക്കം 4. പേജ് 90.

4. പൗരസ്ത്യനായ ഇ. എം. ഫിലിപ്പോസിന്റെ “പാപ്പായുടെ സർവ്വാധിപത്യകുഠാരം” എന്ന കൃതി.

5. സുറിയാനി സഭയുടെ നാവായ ഇടവകപത്രികയിലെ അനവധി ലേഖനങ്ങൾ.

എന്നാൽ ഈയിടെയായി മലങ്കരസഭയുടെ മനോഭാവം ഈ വിഷയത്തിൽ പാടെ വ്യത്യാസപ്പെട്ടു കണ്ടുതുടങ്ങിയിരിക്കുന്നു. ആരാധനക്രമങ്ങളിലും അതു പ്രവേശിച്ചുതുടങ്ങിയിട്ടുണ്ട്. അതു പാടെ നീക്കംചെയ്യേണ്ടതാണ്.

6. എപ്പിസ്കോപ്പൽ സുന്നഹദോസിൽ സഭയിലെ എല്ലാ എപ്പിസ്കോപ്പന്മാർക്കും പ്രവേശനവും വോട്ടും ഉണ്ടായിരിക്കണം.

ആകമാനസഭയുടെ സുന്നഹദോസെങ്കിൽ ആകമാനസഭയിൽ ഉൾപ്പെട്ട എല്ലാ എപ്പിസ്കോപ്പന്മാർക്കും പ്രാദേശികസഭയുടെ സുന്നഹദോസെങ്കിൽ പ്രാദേശികസഭയിൽ ഉൾപ്പെട്ട എല്ലാ എപ്പിസ്കോപ്പന്മാർക്കും പ്രവേശനവും വോട്ടും ഉണ്ടായിരിക്കണം.

അപ്രകാരമല്ലാത്ത സുന്നഹദോസുകൾ സാധുവല്ല. സാധുവല്ലാത്ത സുന്നഹദോസുകൾ കൂടി സഭാകാര്യങ്ങൾ നടത്താതിരിപ്പാൻ ശ്രമിക്കേണ്ടതാണ്.

ബാലപംക്തി

# ചരടു പൊട്ടിയ പട്ടം

(അലക്സ്)

(ii)

പട്ടം പറപ്പിക്കുന്നതു് നിങ്ങൾ കണ്ടിട്ടില്ലേ? മന്ദമാരുതനിൽ വാലിട്ടിളക്കി മന്ദമാരുതനോടൊപ്പം തത്തിക്കളിക്കുന്ന പട്ടത്തെ കണ്ടുകൊണ്ടിരിക്കുന്നതു് ഒരു ആനന്ദംതന്നെയാണു്. നാം ആ പട്ടത്തിന്റെ ചരടിൽ പിടിച്ചു കീഴോട്ടുവലിക്കുന്നതു് അതിനു് അശേഷം ഇഷ്ടമാവുകയില്ലായിരിക്കും. അതു ചിലപ്പോൾ ഈ രീതിയിൽ ചിന്തിച്ചെന്നു വരാം.

“ഛേ! ഈ മനുഷ്യൻ എന്നെ ചരടിൽ പിടിച്ചു കീഴോട്ടു വലിക്കുന്നില്ലായിരുന്നെങ്കിൽ ഞാൻ ഈ കാററിനോടൊന്നിച്ചു് മേഘങ്ങളുടെ മുകളിലായി ഉയർന്നു ഇഷ്ടംപോലെ വിഹരിക്കുമായിരുന്നു.”

പക്ഷെ പട്ടംപറപ്പിച്ചിട്ടുള്ള എല്ലാവർക്കുമറിയാം ആ ചരടു വിട്ടുകളഞ്ഞാൽ അടുത്ത നിമിഷം പട്ടം താഴെ ചെളിക്കുണ്ടിൽ തലകുത്തി നിലംപതിക്കുമെന്നു്. കാററിനെതിരായി മേഘങ്ങൾക്കൊപ്പം ഉയരുവാൻ സാധിക്കുന്നതു്, പട്ടത്തിന്റെ ചരടു താഴെനിൽക്കുന്ന ആളിന്റെ കൈയ്യിലിരിക്കുന്നതുകൊണ്ടാണു്.

ജീവിതം സങ്കടവും ദുരിതവും കൊണ്ടുനിറഞ്ഞതാണു്. എന്നാൽ നമ്മുടെ ജീവിതത്തിന്റെ ചരടു് പിതാവായ ദൈവത്തിന്റെ കൈയ്യിലാണെങ്കിൽ നമുക്കു പ്രതികൂലമായി വരുന്ന എല്ലാ കാററുകൾക്കും അതീതമായി ഉയരുന്നതിനും, സങ്കടങ്ങൾക്കും ദുരിതങ്ങൾക്കും മീതെ മേഘങ്ങളോടൊപ്പം വിഹരിക്കുന്നതിനും നമുക്കു സാധിക്കും. പ്രതികൂലങ്ങളായ കാററുകളെ സുധീരം അഭിമുഖീകരിക്കുന്നവരുടെ മുഖാരവിന്ദം രക്തപ്രസാദത്താൽ തുടുത്തു ചുമക്കുന്നതു കാണാം. അവരുടെ മാംസപേശികൾ ഉറച്ചു കട്ടിയുള്ളതായിത്തീരും. ആരോഗ്യം അവരുടേതാണു്.

ജീവിതത്തിൽ നാം പ്രതീക്ഷിക്കാത്ത വിധിവൈപരീത്യങ്ങൾ സംഭവിക്കുമ്പോൾ, വിധികർത്താവായ ദൈവത്തെ നാം പഴിക്കുന്നുണ്ടു്. ദൈവം നമ്മെ സ്വതന്ത്രമായി വിട്ടിരുന്നുവെങ്കിൽ എന്നു പലപ്പോഴും നാം ആഗ്രഹിക്കാറുണ്ടു്. നാം ആഗ്രഹിക്കുന്നതെല്ലാം ലഭിക്കാത്ത അവസരങ്ങളിലും ഇതേ ചിന്ത നമ്മെ ഭരിച്ചെന്നുവരും. അപ്പോഴെല്ലാം ഈ പട്ടത്തിന്റെ കഥ നിങ്ങൾ ഓർക്കണമെന്നു് ഞാൻ ആഗ്രഹിക്കുന്നു. ദൈവത്തിന്റെ കൈയ്യിലിരിക്കുന്ന ചരടു് പൊട്ടിച്ചു നിങ്ങൾ സ്വതന്ത്രരാകുന്നതിനു് ശ്രമിക്കുകയാണെങ്കിൽ, ചരടു പൊട്ടിയ പട്ടത്തിന്റെ അനുഭവമായിരിക്കും നിങ്ങൾ അഭിമുഖീകരിക്കേണ്ടി

വരുന്നത്. അനേക യുവതീയുവാക്കളുടെ ജീവിതം ഈ രീതിയിൽ ലോകത്തിനും ദൈവത്തിനും നഷ്ടമായിട്ടുണ്ട്. നേരെമറിച്ച്, ഈ പ്രതികൂലശക്തികളിൽക്കൂടെ ദൈവം നിങ്ങളെ നിയന്ത്രിക്കുമ്പോൾ, ഈ പ്രതികൂലശക്തികൾതന്നെ, നിങ്ങളുടെ ജീവിതത്തിന്റെ വിജയസോപാനങ്ങളായിത്തീരുന്നത് കാണാം. മനുഷ്യചരിത്രത്തിൽ മായാത്ത ചിത്രങ്ങൾ വരച്ചിട്ടുള്ള ലോകമഹാരഥന്മാർ ഈ ഒരു രഹസ്യമല്ലെ നമ്മെ പഠിപ്പിക്കുന്നത്.

ദൈവത്തിന്റെ കൈയ്യിൽ നമ്മുടെ ജീവിതത്തിന്റെ ചരട് കൊടുത്തുകഴിഞ്ഞാൽ, പലപ്പോഴും, ദൈവം നമ്മെ പുറകോട്ടുപിടിച്ചുവലിക്കുന്നതായി അനുഭവപ്പെടും. സുമനോഹരങ്ങളായ നമ്മുടെ ആശാകോട്ടകളും, മധുരങ്ങളായ ശുഭപ്രതീക്ഷകളും, ചില നിസ്സാരസംഭവങ്ങൾമൂലം പിതാവ് തട്ടിയുടച്ചെന്ന് വരാം. എന്നാൽ അതെല്ലാം തന്നെ ആദ്ധ്യാത്മികജീവിതത്തിൽ നാം ഉയരുന്നതിനുവേണ്ടിയുള്ള ദൈവത്തിന്റെ ചരടുവലികളാണെന്ന് മാത്രം വിചാരിച്ചാൽ മതി.

നിങ്ങളിൽ പലരും അലാവുദീന്റെ മാന്ത്രികവിളക്ക ലഭിച്ചാൽ കൊള്ളാമെന്ന് ആഗ്രഹമുള്ളവരായിരിക്കും. ആ വിളക്ക ഒന്നുതിരിക്കുമ്പോൾ നിങ്ങളുടെ ആജ്ഞാനുവർത്തിയായി ഒരു ജിൻ പ്രത്യക്ഷപ്പെട്ട് ആ ജിൻ നിങ്ങളുടെ ആഗ്രഹങ്ങൾ എല്ലാം സാധിച്ചുതരും. എന്നാൽ "ആഗ്രഹിക്കുന്നതെല്ലാം ലഭിക്കുന്നതാണ് ഒരു മനുഷ്യനുണ്ടാകാവുന്നതിൽവച്ച് ഏററവും വലിയ അപകടം" എന്ന് ഒരു ചിന്തകൻ എഴുതിയഭാഗമാണ് എന്റെ സ്മരണയിൽ ഈ അവസരത്തിൽ ഉയർന്നുവരുന്നത്. "അതിനിക്കവേണ്ട, എനിക്ക അതുവാങ്ങുവാൻ പണമില്ല; അതു ഞാൻചെയ്യുകയില്ല, അതു ചെയ്യുന്നതു ഭംഗിയല്ല" ഈ രീതിയിൽ ചിന്തിക്കാത്ത ഒരുവന്റെ അളത്വം ഒരിക്കലും വളരുകയില്ലെന്നുള്ളതാണ് യഥാർത്ഥം.

നിരാശക്കും പരാജയത്തിനും കീഴ്പ്പെടുകയില്ല, നേരേമറിച്ച് അവയെ അഭിമുഖീകരിച്ച്, നിങ്ങളുടെ ജീവിതത്തിന്റെ ഒരു ഭാഗമാക്കുകയാണ് വേണ്ടത്. ദൈവത്തോടുകൂടെ മാത്രമേ അതു സാദ്ധ്യമാകയുള്ളു.

ഒരു കഴുകന്റെ കഥ ഒരു പുസ്തകത്തിൽ വായിക്കുകയുണ്ടായി. ആകാശം കാർമേഘത്താൽ കറുത്തിരുണ്ട ഒരവസരത്തിൽ ആ കഴുകൻ ഒരു പാറക്കെട്ടിലിരിക്കുകയായിരുന്നു. മദയാനകളെപ്പോലെ ഇരമ്പിപ്പാഞ്ഞുവരുന്ന കാർമേഘപടലങ്ങളെയോ, അതിൽനിന്ന് നാനാദിക്കുകളിലേക്കു ചിതറിക്കൊണ്ടിരുന്ന ഇടിമിന്നലുകളെയോ അതു അശേഷം ഭയപ്പെട്ടില്ല. ഇടയ്ക്കിടയ്ക്ക അതു് ഓടക്കണ്ണിട്ട് ആകാശവീഥിയിലേക്കു നോക്കുമായിരുന്നു. ആ വെള്ളിക്കണ്ണുകളിൽ ഒരു പ്രശാന്തഗാംഭീര്യം ദ്യോതിച്ചിരുന്നു. കാററു കൊടുങ്കാററായി രൂപാന്തരപ്പെട്ട ആ അവസരത്തിൽ പക്ഷിരാജൻ, അതിന്റെ വിരിഞ്ഞമാർവ്വ് കാററിനെതിരായി ഉയർത്തിപ്പിടിച്ചു. ഉറച്ച ചിറകുകൾ വിടർത്തി ഒരു ബലൂൺപോലെ അതു ആകാശത്തിലേക്കുയർന്നു. കൊടുങ്കാററു തന്നെ അതിനെ പൊക്കിയെടുത്തു. മേഘങ്ങൾക്കുപരിയായ സ്ഥലത്തേക്ക് ആനയിച്ചു.

"ദൈവത്തെ സേവിക്കുന്നവർ കഴുകനെപ്പോലെ ചിറകടിച്ച് കയറുമെന്ന്", ബി. സി. 600-ൽ ജീവിച്ചിരുന്ന ഏശായാ എന്നൊരു ദൈവമനുഷ്യൻ പറഞ്ഞതിന്റെ അർത്ഥം ഇപ്പോൾ നിങ്ങൾക്കു വ്യക്തമായിരിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു.

# സഭാസമാധാനം

(മാത്യു പി. ജോൺ എം. റ്റി. എച്ച്.)

സമാധാന സംഘടനയുടെ ഇതുവരെയുള്ള പ്രവർത്തനം വിശേഷാൽ ചിങ്ങവനത്തുവച്ചു നടന്നകൂടിയാലോചനകൾ സഫലമാകാതിരുന്നതു് നമ്മുടെ തിരുമേനിമാർ യോജിച്ചാൽ കാര്യം ശരിപ്പെടും എന്നാശിച്ചിരുന്ന അനേകർക്കും നിരാശക്കു കാരണമാക്കി. പാത്രിയർക്കീസ് ബാവായുടെ വ്യവസ്ഥകളെപ്പററി ചർച്ചുവീക്ക്ലിയുടെ മുഖപ്രസംഗത്തിന്റെ അവസാന വാചകം അനേകരുടെയും ഇതികർത്തവ്യതാമൂഢതയുടെ പ്രതിഫലമായി കണക്കാക്കാമെന്നു തോന്നുന്നു. "കൃത്രിമനിയമസാമർത്ഥ്യമുള്ള അഭിഭാഷകന്മാരെ അനുസ്മരിപ്പിക്കുന്ന വ്യവസ്ഥകൾ കൊണ്ടു ദൈവസഭയിൽ എങ്ങിനെ സമാധാനം കൈവരുത്തും?." എന്നഉത്തരമില്ലാത്ത ചോദ്യം സൂചിപ്പിക്കുന്നതു് നിരാശയാണോ പ്രത്യാശയാണോ എന്നു സംശയിക്കാവുന്നതാണ്. വീക്ക്ലി പത്രാധിപസമിതി അവയോടു പൂർണ്ണമായി യോജിക്കുന്നില്ല എന്നകുറിപ്പോടുകൂടെ പ്രസിദ്ധപ്പെടുത്തിയിരുന്ന ദിവ്യശ്രീ ജോൺ ശെമ്മാശന്റെ നിർദ്ദേശങ്ങളിൽ സ്വല്പം നീരസമനോഭാവം സ്ഫുരിച്ചിരുന്നു എന്നു തോന്നുന്നു. മി. കെ. എ. ഈപ്പന്റെ ലേഖനത്തിൽ സത്യം മനസ്സിലാക്കുകയും അനുസരിക്കുകയും ചെയ്യേണ്ടതിന്റെ ആവശ്യകത വെളിവാക്കിയിരുന്നു. അതേലക്കത്തിൽ തന്നെ "സത്യാന്വേഷി"യും കാനാൻ, മുടക്ക് മുതലായവരെപ്പററിയുള്ള ചരിത്രസത്യങ്ങളും അഭിപ്രായഗതികളും അറിയുവാൻ ആഗ്രഹിച്ച് ഒരു ചെറുലേഖനം എഴുതിയിരുന്നു. ഇവയോടുകൂടെ ചിന്തിക്കേണ്ട ചില വിഷയങ്ങളെ സൂചിപ്പിക്കുക മാത്രമാണ് ഈ ലേഖനോദ്ദേശം.

നമ്മുടെ സഭയിൽ ഭിന്നതയുണ്ടായതിൽ പിന്നീട് പല സമാധാനാലോചനകളും ഉണ്ടായിട്ടുണ്ട്. പക്ഷെ അവയലൊതെങ്കിലും ശരിയായ ഒരു അധിഷ്ഠാനത്തിന്മേൽ കെട്ടിപ്പടുത്തതായിരുന്നുവോ എന്നു സംശയിക്കേണ്ടതായിട്ടാണിരിക്കുന്നതു്. "നാം അഭ്യസ്തവിദ്യരാണ്, സംസ്കാരസമ്പന്നരാണ്", നമ്മുടെ സഭയുടെ ഈ സ്ഥിതി നമുക്കു അപമാനകരമാണ്. ഈ അവസ്ഥ തുടരുന്നതു് അശാസ്യമല്ല" എന്ന ഒരു ചിന്താഗതിയല്ലയോ സമാധാനസംരംഭങ്ങളിൽ പലതിന്റെയും പ്രവർത്തകരിൽ ഒളിഞ്ഞു കിടന്നതു് എന്നു സംശയിക്കേണ്ടിയിരിക്കുന്നു. ഈ ചിന്ത ബോധത്തിൽ രൂപമെടുത്തിരിക്കണമെന്നില്ല. അന്തർബോധത്തിൽ ഉണ്ടായിരുന്നില്ലയോ എന്നാണ് ആലോചിക്കേണ്ടതു്. ആ ചിന്ത നമ്മുടെ സംരംഭങ്ങളിൽ ഉണ്ടായിരുന്നുവെങ്കിൽ അതു് അവയെ ദുഷിപ്പിക്കുവാനും പരാജയപ്പെടുത്തുവാനും പര്യാപ്തമായിരുന്നു.

"സഭ ദൈവത്തിന്റെ സഭയാണ്". സഭയുടെ ഉദ്ദേശം ദൈവേഷ്ടം യാഥാർത്ഥ്യമാക്കുകയാകുന്നു. ഭിന്നമായ സഭകൾ ദൈവേഷ്ടത്തിനെതിരും ദൈവത്തിന്റെ പ്രവർത്തനത്തിനു് വിഘാതവുമത്രെ. അതിനാൽഭിന്നത പാപമാകുന്നു. അതു മററുള്ളവരുടെ മാത്രമല്ല നമ്മുടെ പാപം കൂടെയാണ്" എന്നബോധം നമ്മുടെ സമാധാനകാംക്ഷയിൽ ഉണ്ടായിരുന്നോ എന്ന പിന്തിരിഞ്ഞു നോക്കുവാനുള്ള അവസരമാണിതു്. വ്യക്തിയുടെയും സഭയുടെയും ജീവിതമാകമാനം ദൈവേഷ്ടത്തിനു വിധേയമാകുവാനുള്ള മനസ്സ് ഉണ്ടായെങ്കിൽ മാത്രമേ ആ ബോധം ഉണ്ടാകുകയുള്ളു. സമാധാനമായിക്കഴിഞ്ഞാൽ നമുക്കു പഴയതുപോലെ തുടരാം എന്ന ചിന്തയുള്ളിടത്തോളം കാലം സമാധാനം കൈവരുകയില്ല.

"സഭയെ രക്ഷിക്കുവാൻ നാം ശക്തരാണ്" എന്നു നമുക്കു അറിയാം "എന്നൊ

(ശേഷം 11-ാം പേജിൽ)

### വാര പഞ്ചാംഗം

| | മേ | ഇടവം. | ഈയോർ |
|---|---|---|---|
| ഞായർ | 28 | 14 | 15 |
| തിങ്കൾ | 29 | 15 | 16 |
| ചൊവ്വാ | 30 | 16 | 17 |
| ബുധൻ | 31 | 17 | 18 |
| വ്യാഴം | 1 | 18 | 19 |
| വെള്ളി | 2 | 19 | 20 |
| ശനി | 3 | 20 | 21 |

**Thought for the Week**

Do not go about picking and choosing what would be the better or the best form of service but take up whatever task comes to you in the course of events and fulfil it to the best of your ability.

THE CHURCH WEEKLY

## വിദ്യാലയങ്ങളിലെ മതാഭ്യസനം

ഗവണ്മെൻറിൻെറയും ഡിസ്ത്രിക്ട് ബോർഡുകളുടെയും നേരിട്ടുള്ള ഭരണത്തിലും ഉടമസ്ഥതയിലും നടത്തുന്ന വിദ്യാലയങ്ങളിൽ യാതൊരു മതവും പഠിപ്പിക്കുവാൻ പാടില്ലെന്നു മദ്രാസ് ഗവണ്മെൻറു ഒരു ഉത്തരവു പുറപ്പെടുവിച്ചിരിക്കുന്നു. കേന്ദ്രഗവണ്മെൻറിൻെറ മതേതരരാഷ്ട്രമെന്നുള്ള ആദർശത്തെ അസ്പദമാക്കി രൂപവൽക്കരിക്കപ്പെട്ടിട്ടുള്ള ഒരുവിദ്യാഭ്യാസനയത്തിൻെറ പ്രാദേശികമായ ഒരു പ്രഖ്യാപനമെന്നല്ലാതെ അതിനെ വീക്ഷിക്കേണ്ടതില്ല. എല്ലാ മതങ്ങൾക്കും സ്ഥാനവും സ്വാതന്ത്ര്യവും നൽകിയിട്ടുള്ള ഇൻഡ്യാമഹാരാജ്യത്തിൽ ഏതുമതമാണ് പൊതുമുതലിൽ നിന്നുമാത്രം നടത്തപ്പെടുന്ന വിദ്യാലയങ്ങളിൽ പഠിപ്പിക്കേണ്ടതെന്നുള്ളതിനെപ്പററി ഭിന്നാഭിപ്രായങ്ങളും സംവാദങ്ങളും വഴക്കുകളും പൊട്ടിപ്പുറപ്പെടുവാനിടയുണ്ട്. അതുകൊണ്ടു അങ്ങിനെയുള്ള വിദ്യാലയങ്ങളിൽ മതാഭ്യസനം നടത്തേണ്ടതില്ലെന്നുള്ള തീരുമാനം വിവേകപൂർവവും ആദരണീയവുമാണ്. എന്നാൽ ഏതെങ്കിലും മതസ്ഥാപനങ്ങളുടെ ഉടമസ്ഥതയിലും ഭരണത്തിലുമിരിക്കുന്ന വിദ്യാലയങ്ങളുടെ നിലവ്യത്യസ്ഥമാണ്. മദ്രാസ് ഗവണ്മെൻറിൻെറ ഉത്തരവിനെ പരാമർശിച്ചു ചില തിരുവിതാംകൂർ പത്രങ്ങൾ പുറപ്പെടുവിച്ചിട്ടുള്ള വിമർശനങ്ങളിൽ വികൃതമായ ചില അഭിപ്രായങ്ങളും പ്രകടമായിക്കാണുന്നു. തിരുവിതാംകൂർ കൊച്ചിഗവണ്മെൻറു ഒരു പടികൂടെമുന്നോട്ടുപോകണമെന്നും ഗവണ്മെൻറിൻെറ ധനസഹായം ലഭിക്കുന്ന ഏതെങ്കിലും ഗ്രാൻറു സ്കൂളുകളിൽ പോലും മതാഭ്യസനം പാടില്ലെന്നു നിഷ്കർഷിക്കണമെന്നുമാണു ദേശീയതയുടെ പേരിൽ കൊണ്ടുവന്നിരിക്കുന്ന ഈ നവീനനിർദ്ദേശം. മതാഭ്യസനത്തെപ്പററി നിർബന്ധവും നിഷ്കർഷയുമുള്ള ജനസമുദായം ക്രിസ്ത്യാനികളും മഹമ്മദീയരുമാണ്. "എല്ലാ മതത്തിലും സത്യമുണ്ട്. ഏതുമതവും ഉൾക്കൊള്ളുന്നതാണ് ഹിന്ദുമതം" എന്നൊക്കെ അഭിമാനിക്കുന്ന ഹൈന്ദവർക്ക് മതാഭ്യസനത്തിൽ അത്ര തന്നെ ശുഷ്കാന്തി കാണുന്നില്ല. എല്ലാമതവും നല്ലതെന്നുള്ള വിപുലാദർശം പലപ്പോഴും ഒരു മതവും ഇല്ലാത്ത രീതിയിലും മനസ്സിൽ തോന്നുന്നതെല്ലാം മതമാണെന്നുള്ള അവകാശവാദത്തിലും ചെന്നുനിപതിക്കാറുമുണ്ട്. അതുകൊണ്ടു ഇവിടെ ഹിന്ദുക്കൾ നടത്തുന്ന പ്രൈവറ്റുസ്കൂളുകളിൽ ക്രിസ്ത്യാനികളും മഹമ്മദീയരും നടത്തുന്ന സ്കൂളുകളിലെപ്പോലെ മതാഭ്യസനത്തിനു ഒരു സമയം വേർതിരിച്ചിട്ടില്ല. ഹിന്ദുമതാനുസാരികൾക്ക അങ്ങനെയൊരു നിർബന്ധം ഇല്ലെന്നുള്ളതു ഒരു വിശിഷ്ടാദർശമായി പരിഗണിച്ചു എല്ലാ മതാനുസാരികളും അതുപോലെ തന്നെ ചെയ്തുകൊള്ളണമെന്നാണു അവരുടെയൊരു പോക്ക്. ഈ ദേശീയാദർശം അവരിൽനിന്നാണു പുറപ്പെടാറുള്ളതും. തങ്ങളുടെ കുഞ്ഞുങ്ങളുടെ വിദ്യാഭ്യാസത്തിൽ മതാഭ്യസനത്തിനു അതിപ്രധാനമായ സ്ഥാനമുണ്ടെന്നു വിശ്വസിക്കുന്ന ഒരു ജനസമുദായം നടത്തുന്ന ഒരു വിദ്യാലയത്തിൽ ഇതരമതസ്ഥരും അദ്ധ്യയനം നടത്തുന്നുണ്ടാവാം. അങ്ങനെ സാർവജനീനമായ പ്രയോജനമുള്ള വിദ്യാലയസ്ഥാപനങ്ങൾ സ്ഥാപിക്കുന്നതിലും നടത്തുന്നതിലും വളരെയധികം ധനവ്യയവും അവർ നിർവഹിക്കുന്നുണ്ട്. അതിൻെറ വ്യയഭാരത്തിൻെറ തുച്ഛമായ ഒരു ഭാഗം ഗവണ്മെൻറു വഹിക്കുന്നുവെന്നുള്ള കാരണം പറഞ്ഞു ആ മതാനുസാരികൾക്ക മാത്രം ആ സ്കൂൾകെട്ടിടത്തിൽവച്ചു പൊതുഅദ്ധ്യയനസമയമല്ലാത്ത ഒരു സമയത്തു മതാഭ്യസനം നടത്തുന്നതിനെ നിരോധിക്കണമെന്നു പറയുന്നതു മനഃപൂർവ്വമായ ഒരു പക്ഷവാതമല്ലെങ്കിൽ വിവരമില്ലാത്ത നിർബന്ധമെന്നേ പറയേണ്ടതുള്ളൂ. ഇതര മതാനുസാരികളെ അങ്ങനെയുള്ള ക്ലാസ്സുകളിൽ അദ്ധ്യയനം നടത്തണമെന്നു നിർബന്ധിക്കുന്നെങ്കിൽ അതുനിരോധിക്കതന്നെ വേണം. എന്നാൽ വിദ്യാലയത്തിൻെറ മാനേജ്മെൻറു അഭിലഷിക്കുന്ന മതാഭ്യസനം ആ വർഗ്ഗത്തിൽപ്പെട്ടവർക്കു വേണ്ടിമാത്രം നടത്തുന്നതിനുള്ള സ്വാതന്ത്ര്യത്തിൽ കൈവെയ്ക്കുന്നതു് ബുദ്ധിശൂന്യവും അനാവശ്യവുമായ ഒരു സംരംഭമായി മാത്രമെ വിവരമുള്ളവർ പരിഗണിക്കയുള്ളൂ. മിഷ്യനറി മതങ്ങളെന്നു പ്രസിദ്ധങ്ങളായ ക്രിസ്തുമതവും മഹമ്മദു മതവും മതാഭ്യസനത്തിനു നൽകുന്ന പ്രാധാന്യം മൂലമാണ് അവർ വിദ്യാലയങ്ങളിൽ വമ്പിച്ച ധനം മുടക്കുന്നതു്. കേവലം വ്യാവസായികമായ ഒരു ഉദ്ദേശം മാത്രം വിദ്യാലയങ്ങൾ സ്ഥാപിക്കുവാൻ പലരേയും പ്രേരിപ്പിക്കുന്നുണ്ടെന്നുള്ളതു് ഞങ്ങൾ ഇത്തരുണത്തിൽ വിസ്മരിക്കുന്നില്ല. എന്നാൽ പരമവും പാവനവുമായ ചില ഉദ്ദേശങ്ങളുടെ മറയിലാണ് ഈ വ്യവസായം മുമ്പോട്ടുകൊണ്ടുപോകുന്നതു്. ഇതരമതസ്ഥരെ യാതൊരു വിധത്തിലും അസഹ്യപ്പെടുത്താതെയുള്ള ഒരു മതാന്തരീക്ഷം വിദ്യാലയങ്ങളിൽ ഉള്ളതു് സർവാദരണീയവും സ്വാഗതാർഹവുമായ ഒരു ഗുണവിശേഷമാണ്. അതു് ഉള്ളിടത്തെല്ലാം അവയെ പ്രോത്സാഹിപ്പിക്കുന്നതു് സന്മാർഗ്ഗപരമായ പരജീവിതത്തെ കെട്ടിപ്പടുക്കുന്നതിനുള്ള മുഖാന്തരമായി ഭവിക്കുമെന്നുള്ളതിനു സംശയമില്ല.

### മുളന്തുരുത്തി

സ്ഥലത്തെ മലങ്കര സുറിയാനി യുവാക്കന്മാർ യോഗം കൂടി താഴെപറയുന്ന പ്രമേയങ്ങൾ പാസ്സാക്കിയിരിക്കുന്നു. 17—5—1950:—

1. സമാധാനത്തിനു് എതിരായി നിൽക്കുന്ന മാർ യൂലിയോസ് മെത്രാപ്പോലീത്തായെ നമുക്ക് ആവശ്യമില്ല. അദ്ദേഹം ഉടനെ ഇന്ത്യവിടണം.

2. കാനോൻപ്രകാരം സർവാധികാരങ്ങളുമുള്ള കാതോലിക്കാസ്ഥാപനം മലങ്കരെ തുടരണം.

3. കോട്ടയം പീസ്ലീഗുകാർ വടക്കൻദിക്കുകളിൽ യോഗം കൂട്ടി സംഗതികളുടെ സത്യാവസ്ഥ ജനങ്ങളെ മനസ്സിലാക്കണം.

4. ഇരുകക്ഷികളും തമ്മിൽ സ്നേഹമായി പെരുമാറുകയും, മോറാൻ മാർ ബസ്സേലിയോസ് കാതോലിക്കാബാവാ തിരുമേനിയെ വടക്കൻ പള്ളിക്കാർ എതിരേററുകൊണ്ടുപോകയും വേണം. സമാധാനം കൈവരുവാനുള്ള ഏകപദ്ധതി ഇതുമാത്രമേ ഉള്ളൂ എന്നു് ഈ യോഗം ഐകകണ്ഠ്യേന അഭിപ്രായപ്പെടുന്നു.

പ്രതിവാരപ്രഭാഷണം (Sermon for the Week)

# വിശ്വാസവും പ്രവൃത്തിയും

വി. യോഹന്നാൻ 7:26-35

"അവർ അവനോടു്, ദൈവത്തിനു പ്രസാദമുള്ള പ്രവൃത്തികളെ പ്രവർത്തിക്കേണ്ടതിനു് ഞങ്ങൾ എന്തു ചെയ്യേണം എന്നു ചോദിച്ചു. യേശു അവരോടു്: ദൈവത്തിനു പ്രസാദമുള്ള പ്രവൃത്തി അവൻ അയച്ചവനിൽ നിങ്ങൾ വിശ്വസിക്കുന്നതത്രേ എന്നുത്തരം പറഞ്ഞു." (6:28,29)

നമ്മുടെ കർത്താവു് അഞ്ചപ്പം കൊണ്ടു് അയ്യായിരം പേരെ പോഷിപ്പിച്ച അത്ഭുതസംഭവത്തിനു ശേഷം തന്റെ ശ്രോതാക്കളുടെ സംഖ്യ പൂർവ്വാധികം വർദ്ധിച്ചു. പിറ്റെ ദിവസംകൂടി വന്നവരുടെ ഉദ്ദേശത്തെ ഗ്രഹിച്ചിട്ടു് ഏതാണ്ടു് ശാസനാരൂപത്തിൽ കർത്താവു് അവരോടിപ്രകാരം പറഞ്ഞു: "നിങ്ങൾ അടയാളം കണ്ടതുകൊണ്ടല്ല അപ്പം തിന്നു തൃപ്തരായതുകൊണ്ടത്രേ എന്നെ അന്വേഷിക്കുന്നതു്. നശ്വരമായ ആഹാരത്തിന്നായിട്ടല്ല നിത്യജീവങ്കലേക്കു നിലനിൽക്കുന്ന ആഹാരത്തിന്നായിട്ടു തന്നെ പ്രവർത്തിപ്പിൻ." യേശുവിനെ അനുഗമിച്ചിരുന്നവരിൽ ദരിദ്രരായ അസംഖ്യം ആളുകൾ ഉണ്ടായിരുന്നിരിക്കണം. അവരിൽ പലരും ആത്മീയദാഹമുള്ളവരും ആയിരുന്നിരിക്കണം. എന്നാൽ യേശുവിനെ അനുഗമിക്കുന്നതു് ആഹാരസമ്പാദനത്തിനുള്ള ഒരു മാർഗ്ഗവും കൂടിയാണെന്നു കണ്ടപ്പോൾ അവർ ക്രമാധികം ആവേശാഭരിതരായി. ആഹാരസമ്പാദനം ജീവിതലക്ഷ്യമായിത്തീരുന്നതു് അപകടകരമാണെന്നു് അവരെ മനസ്സിലാക്കുവാൻ കർത്താവു് ആഗ്രഹിച്ചു. മനുഷ്യർ പ്രവർത്തിക്കേണ്ടതു് നശ്വരമായ ആഹാരത്തിന്നായിട്ടല്ല, നിത്യജീവങ്കലേക്കു നിലനിൽക്കുന്ന ആഹാരത്തിന്നായിട്ടാണു് എന്നു താൻ അവരെ ഉൽബോധിപ്പിച്ചു. ശാരീരിക ആവശ്യങ്ങൾക്കു് അവ അർഹിക്കുന്നതിലപ്പുറമായ സ്ഥാനം—പ്രഥമസ്ഥാനം—കൊടുത്തുകൂടാ. അവയെ മുൻനിർത്തി ജീവിതത്തെ ക്രമീകരിക്കുന്നതു് തെറ്റാണു്. "ആദ്യമായി ദൈവത്തിന്റെ രാജ്യവും അവന്റെ നീതിയും അന്വേഷിപ്പിൻ; അതോടുകൂടി ഇതൊക്കെയും നിങ്ങൾക്കു കിട്ടും". ദൈവത്തിന്റെ രാജ്യവും നീതിയും അന്വേഷിക്കുക എന്നുള്ളതു് മനുഷ്യജീവിതത്തിന്റെ പ്രഥമലക്ഷ്യമായിരിക്കണം. ആ ഉദ്ദേശത്തിനു പ്രഥമസ്ഥാനം നൽകാത്തിടത്തോളംകാലം ജീവിതം ശരിയായി പുരോഗമിക്കുകയില്ല. ശരീരവും അതിന്റെ ആവശ്യങ്ങളും നശ്വരമാണു്. എന്നാൽ എന്നേക്കും നിലനിൽക്കുന്ന മൂല്യങ്ങൾ മനുഷ്യജീവിതത്തിലുണ്ടു്. ആ മൂല്യങ്ങൾ ആത്മീയവും ധാർമ്മികവുമാണു്. അവയെ ജീവിതത്തിൽ നിലനിർത്തുകയും വളർത്തുകയും ചെയ്യുക എന്നുള്ളതായിരിക്കണം ഓരോ മനുഷ്യന്റെയും പരമോദ്ദേശം. അവയ്ക്കു മുൻഗണന നൽകുന്ന ആളുകൾ ലൗകിക ആവശ്യങ്ങളെ അവഗണിക്കണമെന്നില്ല. ജീവിതത്തിൽ ഏതിനാണു് പ്രഥമസ്ഥാനം നൽകുന്നതെന്നുള്ളതാണു് പ്രധാന പ്രശ്നം.

"നിത്യജീവങ്കലേക്കു നിലനിൽക്കുന്ന ആഹാരത്തിന്നായി പ്രവർത്തിപ്പിൻ" എന്നുള്ള ഉൽബോധനം ശ്രോതാക്കളിൽ ചിലരുടെയെങ്കിലും ചിന്തയെ ഉദ്ദീപിപ്പിച്ചു "ദൈവത്തിനു പ്രസാദമുള്ള പ്രവൃത്തികളെ പ്രവർത്തിക്കേണ്ടതിനു് എന്തു ചെയ്യേണം." എന്നവർ ചോദിച്ചു. കർത്താവിന്റെ മറുപടി വളരെ ശ്രദ്ധേയമാണു്. "ദൈവത്തിനു പ്രസാദമുള്ള പ്രവൃത്തി അവൻ അയച്ചവനിൽ നിങ്ങൾ വിശ്വസിക്കുന്നതത്രേ." യേശുക്രിസ്തുവിലുള്ള വിശ്വാസം തന്നെയാണു് ദൈവത്തിനു പ്രസാദമുള്ള പ്രവൃത്തി. കർത്താവിന്റെ ഈ വചനം നാം വളരെ ശ്രദ്ധാപൂർവ്വം ചിന്തിച്ചു മനസ്സിലാക്കേണ്ടതാണു്. വിശ്വാസം എങ്ങിനെയാണു് പ്രവൃത്തിയായിത്തീരുന്നതു്? അല്ലെങ്കിൽ പ്രവൃത്തിക്കു തുല്യമായിത്തീരുന്നതു്? വിശ്വാസം മാത്രം മതിയോ? പ്രവൃത്തിയല്ലേ കൂടുതൽ പ്രധാനവും ആവശ്യവുമായിരിക്കുന്നതു്? ഫലപ്രദമായ യാതൊരു പ്രവൃത്തിയിലേക്കും നയിക്കാത്ത വിശ്വാസമല്ലേ ഇന്നു വ്യക്തികളുടെ ജീവിതത്തിലും സഭയിലും ഹാനികരമായിരിക്കുന്നതു്? വിശ്വാസം കുറേ കുറഞ്ഞാലും ഇല്ലെങ്കിൽതന്നെയും വലിയ വിപത്തൊന്നും സംഭവിക്കാനില്ല. സൽപ്രവൃത്തികൾ കൂടുതൽ ഉണ്ടായാൽ മതി എന്നു നാം ചിന്തിക്കാറുണ്ടു്. വിശ്വാസവും പ്രവൃത്തിയും തമ്മിൽ എന്തെങ്കിലും വൈരുദ്ധ്യമുണ്ടെന്നാണോ നാം മനസ്സിലാക്കേണ്ടതു്?

സൽപ്രവൃത്തികൾക്കുള്ള സ്ഥാനം നമ്മുടെ കർത്താവു് ഒരിക്കലും അവഗണിച്ചിട്ടില്ല. "ഒരു വൃക്ഷം അതിന്റെ ഫലം നിമിത്തമാണു് അറിയപ്പെടേണ്ടതു്" എന്നു താൻ കല്പിച്ച യേശുതമ്പുരാന്റെ ജീവിതം തന്നെ സൽപ്രവൃത്തികൾകൊണ്ടു നിറഞ്ഞതായിരുന്നു. "അവൻ നന്മചെയ്തുകൊണ്ടു സഞ്ചരിച്ചു." മറ്റുള്ളവരുടെ സേവനത്തിനായി താൻ രാപകൽ അദ്ധ്വാനിച്ചു. എന്നാൽ തന്റെ സൽപ്രവൃത്തികളെല്ലാം പിതാവായ ദൈവത്തിലുള്ള വിശ്വാസത്തിന്റെ ഫലം മാത്രമായിരുന്നു. എല്ലാറ്റിന്റെയും അടിസ്ഥാനം താനും പിതാവുമായുള്ള സജീവബന്ധമായിരുന്നു. പിതാവിൽനിന്നു് അന്യമായിട്ടു യാതൊരു നന്മയും ചിന്തിക്കുവാനോ പ്രവർത്തിക്കുവാനോ തനിക്കു് അസാദ്ധ്യമായിരുന്നു. പിതാവിനെക്കൂടാതെ യാതൊന്നും ചെയ്യുവാൻ തനിക്കു കഴിഞ്ഞിരുന്നില്ല. തന്റെ ജീവിതത്തിൽ വിശ്വാസത്തിൽനിന്നു വേർതിരിക്കപ്പെട്ട പ്രവൃത്തി എന്നൊന്നില്ലായിരുന്നു. വിശ്വാസം ആവശ്യമില്ല, പ്രവൃത്തി മതിയെന്നു് പറഞ്ഞാൽ അതു് യേശുവിന്റെ ജീവിതത്തെ സംബന്ധിച്ചിടത്തോളം അർത്ഥശൂന്യമായ അഭിപ്രായമായിരിക്കും. ദൈവത്തിനു പ്രസാദമുള്ള പ്രവൃത്തി ചെയ്യണമെങ്കിൽ ദൈവത്തിലുള്ള വിശ്വാസം അത്യന്താപേക്ഷിതമാണു്.

ദൈവത്തിന്റെ വേലയിൽ ദത്തശ്രദ്ധരായിരിക്കുന്നവരെല്ലാവരും സദാ സ്മരിക്കേണ്ട ഒരു കാര്യമാണിതു്. നാം പലപ്പോഴും പ്രവൃത്തിക്കു കൂടുതൽ പ്രാധാന്യം കല്പിച്ചുപോകുന്നു. ഇതിനുള്ള ഒരു കാരണം പ്രവൃത്തിയില്ലാത്ത വിശ്വാസം—നിർജ്ജീവമായ വിശ്വാസം—സർവ്വസാധാരണമാണെന്നുള്ളതാണു്. വിശ്വാസം നിർജ്ജീവമായതുകൊണ്ടു മാത്രമാണു്, അല്ലെങ്കിൽ വിശ്വാസരാഹിത്യം നിമിത്തമാണു്, സൽപ്രവൃത്തികൾ ഉണ്ടാകാത്തതു്. അതുകൊണ്ടു് വിശ്വാസത്തിനു സ്ഥാനമില്ല എന്നു പറയുന്നെങ്കിൽ അതു് സർവ്വാബദ്ധമാണു്. വിശ്വാസം സജീവമാക്കുക എന്നുള്ളതാണു് നമ്മുടെ കർത്തവ്യം. വിശ്വാസമില്ലാത്ത ജീവിതം വേരില്ലാത്ത വൃക്ഷംപോലെയാണു്. അതിൽ ചില താൽക്കാലിക ഫലങ്ങൾ കണ്ടെന്നു വന്നേക്കാം. എന്നാൽ ആ വൃക്ഷത്തിനു തന്നെ നിലനിൽക്കുന്നതിനോ, തുടർന്നു ഫലം പുറപ്പെടുവിക്കുന്നതിനോ സാദ്ധ്യമല്ല.

ദൈവവിശ്വാസമില്ലാത്ത ചില നല്ലയാളുകൾ ഉണ്ടായിരുന്നേക്കാം. അവരുടെ ജീവിതത്തിൽ സൽപ്രവൃത്തികളാകുന്ന ഫലങ്ങളും കണ്ടേക്കാം. അപ്രകാരം തന്നെ ദൈവവിശ്വാസമുണ്ടെന്നു സങ്കല്പിക്കപ്പെടുന്ന പല ആളുകളും യാതൊരു നന്മയും പ്രവർത്തിക്കാത്തവരായും കാണപ്പെടാം. അതുകൊണ്ടു് സൽപ്രവൃത്തിക്കു് ദൈവവിശ്വാസം നിദാനമ

# വി ശ്വ ദീ പം

## ബാലകാണ്ഡം (തുടർച്ച)

(പുത്തൻകാവ് മാത്തൻ തരകൻ)

### ദേവാലയത്തിൽ

പവിത്രപീഠത്തിൽ നിദ്രാവശഗരായ്
പ്പാത്തജനാവലി നേരം പുലരവേ
ദൂരത്തുനിന്നും മുഴങ്ങിയോരാരവ-
മാല്ലാൽ ശ്രവിച്ചുണർന്നോരു സഹോത്സാഹം.
മാതാപിതാക്കന്മാരൊന്നിച്ചു യേശുവും
മറ്റുള്ള യാത്രികലക്ഷങ്ങളെപ്പോലെ
പ്രസ്തരപൂർണ്ണമാം മാർഗ്ഗത്തിലൂടവ
ദ്ധരാധിത്യകവിട്ടുപുറപ്പെട്ടു.
നിർജ്ജലമാകയാൽ കിദ്രോൻനദീതടം
നിഷ്പ്രയാസം കടന്നവരും സത്വരം
പട്ടണം ചുറ്റിക്കിടന്നൊരു തുംഗമാം
കോട്ടതൻ ചര്യതലത്തിൽ പ്രവേശിച്ചു.
പ്രസ്തുതമാമൊരു ഗോപുരമാർഗ്ഗേണ
ബന്ധപ്പെട്ടുള്ളിലേക്കേറിയ വേളയിൽ
വിശ്വാഭിവന്ദ്യൻ കുമാരകൻ കണ്ടതു
വിഖ്യാതി പൂണ്ടൊരു പട്ടണമല്ലഹോ
കാറിനാലംബരത്തോളമുയരുന്ന
കല്ലോലസഞ്ചയം തിങ്ങിമറിയുന്ന
ഘോരക്കത്തീടാരാദിമദ്ധ്യാന്തമേതെന്നു
നിർണ്ണയിക്കാവതല്ലാത്തൊരംഭോധിതാൻ.
പത്തായിരം മഹാ പട്ടണമൊന്നിച്ചു
പാശത്താൽബന്ധിച്ചു കൊണ്ടുപോകുംപോലെ
മുന്നോട്ടുനീങ്ങും ജനാവലിയോടൊത്തു
മന്ദംഗമിച്ചു നസ്രേയനാം ബാലനും.
നിരന്ധ്രമാം തെരുവീഥികളിൽക്കൂടി
നിന്നും തെരുങ്ങിനടന്നു പണിപ്പെട്ടു
പള്ളിപ്പുറമ്പിൽ കടന്നു പുറജാതി-
ക്കുള്ള വിശാലമാം ശാലയിൽ ചെന്നെത്തി.
ക്രിസ്തുനാഥൻ തത്ര നിൽക്കവേ കർണ്ണങ്ങൾ
ഭേദിക്കുമാറുള്ള നാദങ്ങൾ കേൾക്കായി.
യാഗപീഠത്തിങ്കലർപ്പിക്കുവാനുള്ള
പൈക്കിടാങ്ങൾക്കെഴും വല്ലാത്തമർച്ചയും
കുഞ്ഞാടുകൾക്കുള്ള നീണ്ടകരച്ചിലും
കെട്ടിയിട്ടിട്ടുള്ള പ്രാക്കൾതൻ കൂവലും
കൂടി മുട്ടിക്കാലുതട്ടിനിൽക്കും ജന-
ക്കൂട്ടം നടത്തുന്ന സംഭാഷണങ്ങളും
സമ്മേളിച്ചാകാശമണ്ഡലത്തിൽ മേഘ-
സംഘട്ടനംപോൽ മുഴങ്ങീനിരന്തമായ്.
ചട്ടത്തിനൊത്തു ജോസപ്പുമൊരാടിന്റെ
കുട്ടിയെ വാങ്ങിക്കരത്തിലെടുത്തഥ
തൻപ്രിയപുത്രനുമായിപ്പലപല
കല്പടിയേറി പുരോഗമിച്ചീടവേ
ക്ഷേത്രത്തിൻ"ശ്രീകോവിലേ"കദൈവത്തിന്റെ
പുത്രന്റെ തൃക്കണ്ണിൽ നേരിട്ടുകാണായി.
തൽപ്പുരിപാവനരംഗത്തിൽ പൂകുവാ—
നൊൻപതുദിവ്യകവാടങ്ങൾ ശോഭിച്ചു.
തങ്കവും വെള്ളിയുംകൊണ്ടുനിർമ്മിച്ചിരു—
ന്നാക്കവാടങ്ങളിലെട്ടെണ്ണവും തദാ.
ഒൻപതാമത്തെപ്പടിവാതിൽ കോരിന്ത്യാ—
പ്പിത്തളകൊണ്ടു വിരചിതമായ്മന്നി.
"സുന്ദരഗോപുര"മെന്ന പേരാലതു
മന്നിടമെങ്ങും പ്രസിദ്ധി സമ്പാദിച്ചു.
ശക്തന്മാരാകുമിരുപതുപേരുടെ
ശക്തിയാലുൽഘാടനീയമാംഗോപുരം.
ഗോപുരമൊന്നിലൂടുള്ളിൽ കടന്നഥ
സോപാനമാർഗ്ഗേണ യേശുവും ജോസപ്പും
സാദരമാരോഹണംചെയ്തുചെന്നെത്തി
ശ്രീ"മഹിളാശാല"യെന്ന സദംഗത്തിൽ.

---

ല്ല എന്നസമർത്ഥിക്കുവാൻ സാദ്ധ്യമല്ല. ഒരു ക്രിസ്ത്യാനിക്ക് ഒരിക്കലും ദൈവവിശ്വാസത്തിൽ നിന്ന് അന്യമായിട്ടുള്ള ഒരു നല്ല ജീവിതം ചിന്തനീയമല്ല. അവന്റെ രഹസ്യമായ പ്രാർത്ഥനാജീവിതവും പരസ്യമായ സേവനാജീവിതവും അഭേദ്യമായ ബന്ധത്തിൽ നിലനില്ക്കുന്നവയായിരിക്കണം. ഒന്നിനെ അവഗണിച്ച് മറ്റൊന്നിനെ പുലർത്തുവാനുള്ള ശ്രമം പരാജയത്തിലാകും. എല്ലാ സൽപ്രവൃത്തികളും ദൈവസംസർഗ്ഗത്തിൽനിന്ന പൊട്ടിപ്പുറപ്പെടുന്നവയായിരിക്കണം. ദൈവവിശ്വാസവുംദൈവസംസർഗ്ഗവുംസൽപ്രവൃത്തികളാകുന്നഫലത്തിൽ എത്തിച്ചേരത്തക്കവണ്ണം സജീവമായിത്തീരണം. വിശ്വാസവും പ്രവൃത്തിയും കൈകോർത്തുപിടിച്ചു പുരോഗമിക്കത്തക്കവണ്ണം ക്രമീകരിക്കപ്പെട്ട ഒരു ജീവിതമാണ് ക്രൈസ്തീയജീവിതം. യേശുക്രിസ്തുവിലുള്ള വിശ്വാസം പ്രവൃത്തിമുഖമാകാതിരിക്കാൻ നിവൃത്തിയില്ല. അതുകൊണ്ടാണ് "ദൈവത്തിന്നു പ്രസാദമുള്ള പ്രവൃത്തി അവൻ അയച്ചവനിൽ നിങ്ങൾ വിശ്വസിക്കുന്നതത്രെ" എന്നു നമ്മുടെ കർത്താവു കല്പിച്ചതു്. അങ്ങനെയുള്ള വിശ്വാസം നമ്മിൽ ദൃഢമൂലമായിത്തീരട്ടെ.

### മലങ്കരസിറിയൻ ക്രിസ്ത്യൻ കോൺഗ്രസ്സ് കനകജൂബിലി സമ്മേളനം

ചെപ്പാട്ട്. മേടം 30-ം 31-ം തീയതികളിൽ ചെപ്പാട്ടു മാർ ദീവന്നാസ്യോസ്സ് നഗറിൽവച്ചുനടന്നസിറിയൻ ക്രിസ്ത്യൻ കോൺഗ്രസ് കനകജൂബിലി സമ്മേളനങ്ങൾ എത്രയും വമ്പിച്ച വിജയത്തോടുകൂടി പര്യവസാനിച്ചിരിക്കുന്നു. പതാക ഉയർത്തൽകർമ്മം നിർവഹിച്ചതു് റിട്ട. കളക്ടർ മി. എം. സി. അലക്സാണ്ടർ ബി. ഏ. എൽ. എൽ. ബി. ആയിരുന്നു. ആദ്യദിവസത്തെ സമ്മേളനത്തിൽ കോൺഗ്രസ് പ്രസിഡൻറ് മി. പി. ജേക്കബ് കുര്യൻ സ്വാഗതപ്രസംഗം ചെയ്കയും റിട്ട. ഹൈക്കോർട്ടുജഡ്ജി കെ. കെ. ചാക്കോ അവർകൾ ബാർഅറ്റ്ലാ അദ്ധ്യക്ഷം വഹിക്കുകയും ചെയ്തു. കേരള കത്തോലിക്കാകോൺഗ്രസ് പ്രസിഡൻറ് മി. ഇ. പി. വറുഗീസ് എം. ഏ. ബി. എൽ. അഡ്വക്കേറ്റ് മി. കെ. റി. തോമസ് ബി. ഏ. ബി. എൽ ഭാരതിപത്രാധിപർ മി. സത്യനേശൻ എന്നിവർ പ്രസംഗിച്ചു.

രണ്ടാമത്തെ ദിവസത്തെ സമ്മേളനത്തിൽ റിട്ട. ഹൈക്കോർട്ടുജഡ്ജി മി..

(ശേഷം 11-ാം പേജിൽ)

# വേദവായനക്കുറിപ്പുകൾ

**തിങ്കൾ. ലൂക്കോസ് 5. 1—11.**

രാത്രിമുഴുവൻ അദ്ധ്വാനിക്കുകമൂലം ക്ഷീണിതരായിരുന്ന പത്രോസും കൂട്ടുകാരും ഏതുവിധമെങ്കിലും ഒന്നുവിശ്രമിക്കണമെന്നു വിചാരിച്ചിരിക്കുമ്പോഴാണു് പിന്നെയും വലവീശുവാൻ കർത്താവു് ആജ്ഞാപിച്ചതു്. രാത്രിയിലെ പ്രയോജനരഹിതമായിരുന്ന അദ്ധ്വാനം, ദീർഘകാല പരിചയം നിമിത്തം മത്സ്യം ലഭിക്കുന്നതിനു പററിയ അവസരമല്ല അതെന്നുള്ള ബോധം ഇവനിമിത്തം വീണ്ടും വീശുന്നതിനുള്ള സന്നദ്ധത അവർക്കില്ലായിരുന്നു. എങ്കിലും കർത്തൃ ആജ്ഞയ്ക്കു പ്രതി അവർ ആഴത്തിലേക്കു വലവീശി. ഫലം അപ്രതീക്ഷിതമായിരുന്നു. ധാരാളം മത്സ്യം ലഭിച്ചതിനു പുറമേ ക്രിസ്തുവിലുള്ള വിശ്വാസം പ്രബലപ്പെടുകയും ചെയ്തു. കർത്തൃ ആജ്ഞക്കനുസരണമായി പ്രവർത്തിച്ചിട്ടുള്ളവരുടെയെല്ലാം അനുഭവം ഇതുതന്നെയാണു്. ഇപ്രകാരം പ്രവർത്തിക്കുവാൻ കർത്താവു് തന്റെ അനുയായികളെ എപ്പോഴും ആഹ്വാനം ചെയ്യുന്നുണ്ടു്. അതിനാവശ്യമായിരിക്കുന്നതു അനുസരണം മാത്രമാകുന്നു. നമ്മുടെവിശ്വാസം എത്രതന്നെനിസ്സാരമായിരുന്നാലും അതിൽ ശരണപ്പെട്ടുകൊണ്ടു് മുമ്പോട്ടുപോയാൽ നാം അനുഗ്രഹീതരാകാതിരിക്കയില്ല. ക്രിസ്തീയജീവിതംതന്നെ സ്വരക്ഷയെ പരിഗണിക്കുകയോ, ദൈവേഷ്ടത്തിനുപരിയായി നമ്മുടെ സാമർത്ഥ്യത്തിൽ ആശ്രയിക്കുകയോ ചെയ്യാതെയുള്ള ഒരു സംരംഭമാകുന്നു.

**ചൊവ്വാ. ലൂക്കോസ് 5. 18—26**

ഇവിടെ പ്രതിപാദിതമായിരിക്കുന്ന സംഭവത്തെക്കുറിച്ചു് ചിന്തിക്കുന്ന അവസരത്തിൽ വെൺമാടരീതിയിൽ നിർമ്മിക്കപ്പെട്ടിട്ടുള്ളതും പൗരസ്ത്യമാതൃകയിൽ കെട്ടിടത്തിന്റെ ബഹിർഭാഗത്തുനിന്നു പുറമുകളിലേക്കു കയറുവാൻ സൗകര്യമുള്ളതുമായ ഒരു കെട്ടിടമായിരുന്നു ആ ഭവനമെന്നു നാം സ്മരിക്കണം. ആ രോഗിയുടെ സ്നേഹിതരുടെ വിശ്വാസവും ഉത്സാഹവുമാണു് അവനെ യേശുവിന്റെ സവിധത്തിലേക്കു് ആനയിച്ചതും സൗഖ്യം പ്രാപിച്ചു് തിരികെ പോകുവാൻ സഹായിച്ചതും. ആത്മീകകാര്യങ്ങളിൽ സുഹൃത്തുക്കളുടെ സജീവവിശ്വാസത്തിനും തീക്ഷ്ണതയ്ക്കും കടപ്പെട്ടിട്ടില്ലാത്തവർ വളരെ ചുരുക്കമാകുന്നു. നമ്മിൽ ചിലർ അവരവരുടെ ആത്മാക്കളുടെ രക്ഷയ്ക്കുപോലും സ്നേഹിതരോടു് ദൈവത്തിൽ കടപ്പെട്ടിരിക്കുന്നു. ആത്മീകമായി തളർവാതികളും അവശരുമായവർക്കുവേണ്ടി ക്രിസ്തുസന്നിധിയിൽ പ്രാർത്ഥിപ്പാനും അവരെ പ്രോത്സാഹിപ്പാനും എത്ര ആവശ്യമാകുന്നു. അപ്രകാരത്തിലുള്ള സഹായമാവശ്യമായിരിക്കുന്നവർ അനേകരുണ്ടു്. എങ്കിലും ആവിധസഹായം ചെയ്യേണ്ടതു് വൈദികരുടെ മാത്രം ചുമതലയാണെന്നുള്ള അബദ്ധധാരണ ഇന്നും പലരിൽ അവശേഷിക്കുന്നു. രോഗി ദൈവവുമായി രഞ്ജിപ്പിൽ ജീവിക്കേണ്ടതിന്റെ ആവശ്യത്തെക്കുറിച്ചു് യേശുതമ്പുരാൻ ഇവിടെ പ്രസ്താവിക്കുന്നു. ദൈവസമക്ഷത്തിലേക്കു നമ്മെ കൂടുതൽ അടുപ്പിച്ചിട്ടുള്ള നമ്മുടെ മിത്രങ്ങൾക്കായി നമുക്കു പ്രാർത്ഥിക്കാം.

**ബുധൻ. ലൂക്കോസ് 5. 27—32**

വിവിധ തൊഴിലുകളിൽ ഇരുന്നിരുന്നവരെ ക്രിസ്തു തന്റെ ശിഷ്യരാകുവാൻ വിളിക്കുന്നുണ്ടു്. ഇവിടെ ചുങ്കം പിരിക്കുന്ന ലേവിയെ വിളിച്ചഭാഗമാണു് നാം വായിച്ചതു്. വിവിധ സാഹചര്യങ്ങളിലും തൊഴിലുകളിലും ഇരിക്കുന്നവരെ കർത്താവിന്നും വിളിക്കുന്നുണ്ടു്. ആ വിളിക്കനുകൂലമായ മറുപടി നൽകുന്നതിനു സന്നദ്ധതയുള്ളയാളുകളാണാവശ്യം. പത്രോസും ലേവിയും അവരുടെ ജീവിതവൃത്തി ഉപേക്ഷിച്ചിട്ടാണു് കർത്താവിനെ അനുഗമിച്ചതു്. പലർക്കും അതാവശ്യമല്ലായിരിക്കാമെങ്കിലും അവരുടെ സാധാരണജീവിതഗതിയെ ഒരു പുതിയ ആത്മാവിൽ പിന്തുടരേണ്ടതാവശ്യമാകുന്നു. ലേവിയെപ്പോലുള്ള ഒരുവൻ യഹൂദദൃഷ്ടിയിൽ രക്ഷയ്ക്കു വെളിയിലായിരുന്നു. എന്നാൽ കർത്താവു് അങ്ങനെയുള്ളവരുമായി സൗഹാർദ്ദതയിൽ വർത്തിക്കുകയും ആ നടപടിയെ വിമർശിച്ചവരെ എതിർക്കുകയും ചെയ്തു. സ്വയം നീതിമാന്മാരെന്നു ഭാവിച്ചിരുന്നവരെ കർത്താവു് എപ്പോഴും വിമർശിക്കുമായിരുന്നു. അന്യരോടുള്ള സ്നേഹത്തിന്റെ ഒരു പ്രധാന പടി നാം അവരെപ്പോലെയോ അതിലധികമോ ആയി തെററുകാരാണെന്ന ബോധമുള്ളവരായി തീരുകയാണു്. അതിന്റെ പോരായ്മയാണു് പരീശന്മാർക്കും ശാസ്ത്രിമാർക്കും ഉണ്ടായിരുന്ന വലിയകുറവു്.

**വ്യാഴം. ലൂക്കോസ് 6. 1-11.**

സാമൂഹ്യജീവിതം സാധാരണ ഗതിയിൽ തുടരുന്നതിനു് അപരിത്യാജ്യമായ ഒന്നാണു പാരമ്പര്യം. മതകാര്യങ്ങളിൽ ഇതു് കൂടുതൽ അർത്ഥവത്താണു്. എന്നാൽ പാരമ്പര്യം ചില അവസരങ്ങളിൽ യാഥാർത്ഥ്യങ്ങളെ മറയ്ക്കുകയും ചിലപ്പോൾ എതിർക്കുകയും ചെയ്തുഎന്നുവരാം. അങ്ങനെ മൂലതത്വംതന്നെ വിസ്മരിക്കപ്പെടുവാനെളുപ്പമുണ്ടു്. മനുഷ്യരുടെ അനുഗ്രഹത്തിന്നായി നിർദ്ദേശിക്കപ്പെട്ട ശാബതാചാരണം റബിമാരുടെ പാരമ്പര്യപ്രകാരം സാധാരണജനങ്ങൾക്കു് ഒരു ഭാരമായി പരിണമിച്ചു. കർത്താവു് ഇവിടെ ശാബതാചരണത്തെ നിരാകരിക്കയല്ല ചെയ്തതു്; എന്നാലോ അതിന്റെ യഥാർത്ഥ സ്വഭാവത്തെ മാച്ചുകളയുന്ന അഴുക്കുകളെ കഴുകിക്കളയുകയാണു ചെയ്തതു്. ശാബതുദിവസത്തിൽ കതിരു പറിക്കുന്നതു് തെററായിരുന്നില്ല. എന്നാൽ അതു് കയ്യിലിട്ടു് തിരുമ്മുന്നതു് യഹൂദദൃഷ്ടിയിൽ കുററകരമായിരുന്നു. പാരമ്പര്യം, അതെത്രതന്നെ പുരാതനമായിരുന്നാലും നമുക്കു് വെളിപ്പെടുത്തപ്പെട്ടിട്ടുള്ള ദൈവനീതിയുടെ വെളിച്ചത്തിൽ നീതീകരിക്കപ്പെടാവുന്നതായിരിക്കണം. ഏതാണ്ശരി എന്നു് നിർണ്ണയിക്കുന്നതിനുള്ള തോതു് മനുഷ്യനന്മയും, ദൈവതിരുനാമമഹത്വവുമായിരിക്കണം. നമ്മുടെ കർത്താവിൽ ദൃശമായിരുന്ന വിവേചനാശക്തി നമുക്കാവശ്യമാകുന്നു. ഏതോ സന്ദർഭത്തിലും ഏതുപ്രകാരം വർത്തിക്കണമെന്നു് നിർണ്ണയിക്കുവാനുള്ള കഴിവും നമുക്കാവശ്യമാണു്. പൊതു അംഗീകരണം ലഭിച്ചിട്ടുള്ള പാരമ്പര്യങ്ങൾ പുലർത്തുന്നതു് നന്നാണെങ്കിലും ചില അവസരങ്ങളിൽ അവയെ ഭഞ്ജിക്കേണ്ടതാവശ്യമായിവരാം.

**വെള്ളി. ലൂക്കോസ്. 6. 20-26**

ഈ ഭാഗവും വി. മത്തായിയുടെ സുവിശേഷത്തിൽ കാണുന്ന മലപ്രസംഗവും ഒന്നുതന്നെ ആയിരിക്കണം. കർത്താവുതന്നെ ഈ ഉപദേശം അല്പസ്വല്പവ്യത്യാസങ്ങളോടുകൂടി ഒന്നലധികം പ്രാവശ്യം ഉപയോഗിച്ചുകാണുവാനെളുപ്പുണ്ടു്. ഇവിടെ ശിഷ്യന്മാരോടാണു കർത്താവു ഉപദേശിക്കുന്നതു്. ഉപമാരൂപത്തിലല്ല അവ പറയപ്പെട്ടിട്ടുള്ളതു എന്നാലോ കേവലം യാഥാർത്ഥ്യങ്ങളെ അതേപടി ആവർത്തിക്കുക മാത്രം ചെയ്യുകയാണു ചെയ്യുന്നതു്. പ്രാതികൂല്യങ്ങൾ ഒരു ക്രൈസ്തവനു ആത്മീയവളർച്ചയെ സഹായിക്കുന്നവയാകുന്നു. എന്നാൽ അവിശ്വാസിക്കു അതു് അർത്ഥശൂന്യമായി തോന്നാം. അതുപോലെതന്നെ സമൃദ്ധിയും സംപൂർണ്ണതയും ക്രിസ്തുശിഷ്യനു പരീക്ഷാഹേതുവാകുന്നു. ഈ സത്യങ്ങൾ അനുഭവബോദ്ധ്യമായവയെ

കിലും പലപ്പോഴും പഠിക്കുന്നതിനു പ്രയാസമുള്ള കാര്യങ്ങളാണ്. നന്മയേത്? ജീവിതലക്ഷ്യം എന്ത്? എന്നിവയെപ്പററി ക്രൈസ്തവർക്കുള്ള ബോധം മററുള്ളവരുടേതിൽനിന്നു വളരെ വിഭിന്നമായിരിക്കും. പ്രാതികൂല്യങ്ങളും കഷ്ടകാലവും അവയിൽത്തന്നെ പരിഗണനാർഹമല്ലെങ്കിലും ആത്മീകമായി പ്രയോജനപ്പെടുത്താവുന്ന സന്ദർഭങ്ങളാണെന്നു കർത്താവു തന്നെ പഠിപ്പിച്ചിട്ടുണ്ട്. "ദുഃഖിതരെങ്കിലും എപ്പോഴും സന്തോഷിക്കുന്നവർ, ദരിദ്രരെങ്കിലും പലരെയും സമ്പന്നർ ആക്കുന്നവർ, ഒന്നും ഇല്ലാത്തവർ എങ്കിലും എല്ലാം കൈവശമുള്ളവരായി തന്നെ" എന്നു ശ്ലീഹാ എഴുതുന്ന ഭാഗം ഇന്നു നമുക്കു ചിന്താവിഷയമാകട്ടെ.

ശനി. ലൂക്കോസ് 6. 27—38.

ഈ ഭാഗത്തിന്റെ സംഗ്രഹം 35 36 വാക്യങ്ങളിൽ നൽകിയിട്ടുണ്ട്. ദൈവമക്കളായ കർതൃശിഷ്യന്മാർ സ്വർഗ്ഗസ്ഥ പിതാവിനെപ്പോലെ വർത്തിക്കേണ്ടതാണ്. സ്നേഹം ന്യായപ്രമാണത്തിന്റെ പൂർത്തീകരണമാകുന്നു. അതു വെറും മാമൂലുകളാൽ ബന്ധിതമല്ല. എന്നാലോ അതു എപ്പോഴും ജീവമായി വർത്തിക്കുന്നു. മനുഷ്യനിൽ കൂടി ദൈവം പ്രവർത്തിക്കുന്നതാണ് സ്നേഹം. അതിനുത്തമമാതൃക യേശുവാണുതാനും. ക്രിസ്ത്യാനിയുടെ വികാരങ്ങളോ ജന്മവാസനകളോ സ്വതന്ത്രമായി ഒരിക്കലും വിഹരിക്കുന്നില്ല. അതെപ്പോഴും ദൈവത്തിന്റെ സത്യത്താൽ പ്രകാശിതമായ ഹൃദയത്താലും അവിടത്തെ അഭീഷ്ടത്തോടു സാത്മ്യം പ്രാപിച്ച ഇച്ഛയാലും നിയന്ത്രിതമായിരിക്കും. ഒരു ക്രിസ്തുശിഷ്യന്റെ ആഗ്രഹവും ലക്ഷ്യവും ഇതായിരിക്കണം. മനുഷ്യസ്വഭാവം പാപവാസനകൾക്കും ലോകസാഹചര്യങ്ങളുടെ സമ്മർദ്ദത്തിനും വിധേയമാകയാൽ ഈ ലക്ഷ്യവും ആഗ്രഹവും അത്ര വെട്ടെന്നു സംപ്രാപ്യമായി എന്നു വരുന്നതല്ല. "മനുഷ്യർ നിങ്ങൾക്കു ചെയ്യണം എന്നു നിങ്ങൾ ഇച്ഛിക്കുന്നതുപോലെ തന്നെ അവർക്കും ചെയ്‌വിൻ" ഇത്ര മഹത്തായ ഒരു ഉപദേശം മറെറാരു മതസ്ഥാപകനും നൽകിയിട്ടില്ല. നാം ദൈവത്തിന്റെ പരിശുദ്ധ സ്നേഹത്താൽ നിറയുവാൻ നമുക്കു പ്രാർത്ഥിക്കാം.



# നമ്മുടെ യുവജനങ്ങൾ വഴിക്കവലയിൽ

## സിറിയൻ വിദ്യാർത്ഥി കോൺഫറൻസ് നൽകേണ്ട മാർഗ്ഗദർശിത്വം. ഒരു പ്രത്യവലോകനം

(ഒരു സന്ദർശകൻ)

ക്രിയാത്മകമായ രംഗവേദികയിലേക്ക് പദംവച്ച് സിറിയൻ സ്റ്റുഡൻറു കോൺഫറൻസ് ഒരു നൂതനപഥത്തെ വെട്ടിത്തുറക്കുകയായിരുന്നു കഴിഞ്ഞ വാർഷികസമ്മേളനംകൊണ്ട് ചെയ്തതെന്നു കഴിഞ്ഞ ഒരു ലേഖനത്തിൽ ഞാൻ സൂചിപ്പിച്ചിരുന്നു. സിറിയൻസ്റ്റുഡൻറു കോൺഫറൻസ് വാർഷികസമ്മേളനത്തിൽ സ്മരിക്കാനാവാത്തരീതിയിൽ മനസ്സിൽ പതിഞ്ഞ ചില സംഗതികൾ ചൂണ്ടിക്കാണിക്കണമെന്നു മാത്രമാണ് ഈ ലേഖനംകൊണ്ടുദ്ദേശിക്കുന്നത്.

നമ്മുടെ വിദ്യാർത്ഥികളുടെ ചിന്താഗതിയെ പ്രസ്പഷ്ടമാക്കുന്നതിനു കോൺഫറൻസിലെ വിവിധകമ്മീഷനുകൾ സഹായിക്കയുണ്ടായി. ക്രിസ്തീയ ആരാധന, ക്രിസ്തുവും കൂദാശകളും, കമ്മ്യൂണിസം, സ്വതന്ത്രഭാരതത്തിലെ സുവിശേഷഘോഷണം ക്രിസ്തീയ പൗരോഹിത്യം എന്നിവയാണ് കമ്മീഷനുകളിൽ ചർച്ചയ്ക്കു വിധേയമായ വിഷയങ്ങൾ. സുചിന്തിതമായ ഒരു അദ്ധ്യയനക്രമത്തിന്റെ അഭാവം കരതലാമലകംപോലെ പ്രത്യക്ഷമായി. ഇന്നു നമ്മെ അഭിമുഖീകരിക്കുന്ന സജീവ പ്രശ്നങ്ങളെപ്പററി ശരിയായി അദ്ധ്യയനം നടത്താതെ നമ്മുടെ വിദ്യാർത്ഥികൾ അലക്ഷ്യഭാവേന മുമ്പോട്ടുപോകുന്നത് ആത്മഹത്യാപരമായിരിക്കും. കേവലം ഉപരിപ്ലവങ്ങളായ ഏതാനും ആശയങ്ങളോ അഭിപ്രായങ്ങളോ മാത്രമാണ് അവർ പ്രകടമാക്കുന്നത്. പ്രശ്നത്തിന്റെ വിവിധവശങ്ങളെപ്പററി ചിന്തിക്കുന്നതിനും പഠിക്കുന്നതിനും, തദനന്തരം സ്വതന്ത്രമായ ഒരഭിപ്രായം രൂപവൽക്കരിക്കുന്നതിനും നമ്മുടെ വിദ്യാർത്ഥികൾക്കു മാർഗ്ഗദർശിത്വം നൽകേണ്ടതുണ്ട്. അതിലേക്ക്, സുശിക്ഷിതമായ ഗ്രന്ഥപാരായണശീലവും അദ്ധ്യയനാഭിരുചിയും വിദ്യാർത്ഥികൾ സ്വയം വളർത്തി പരിപോഷിപ്പിക്കേണ്ടിയിരിക്കുന്നു. ഇക്കാര്യത്തിൽ വിദ്യാർത്ഥികൾക്കു വേണ്ട നേതൃത്വം നൽകാൻ കോൺഫറൻസ് ഭാരവാഹികൾ ഇപ്പോൾമുതൽതന്നെ ശ്രമിക്കേണ്ടിയിരിക്കുന്നു. വായിക്കേണ്ട ഗ്രന്ഥങ്ങൾ, അദ്ധ്യയനപരിപാടി മുതലായവ സംബന്ധിച്ച് കോൺഫറൻസ് സെക്രട്ടറിമാർ അപ്പഴപ്പോൾ വേണ്ട നിർദ്ദേശം നൽകേണ്ടതു് ആവശ്യമാണ്. കോൺഫറൻസിനെപ്പററിയുള്ള അമിതമായ ശുഭപ്രതീക്ഷയോടുകൂടിയാണ് ഞാനിതെഴുന്നതു്. എന്നാൽ യാഥാർത്ഥ്യബോധത്തോടുകൂടിയ ശുഭപ്രതീക്ഷകളാണു നമുക്കാവശ്യം. ആ ശുഭപ്രതീക്ഷയുടെ വിളുമ്പിലായി ഒരു കരാളമേഘം പററിക്കൂടുന്നതു് ഞാൻ കാണുന്നുണ്ട്. കോൺഫറൻസ് വാർഷികസമ്മേളനത്തിന്റെ പല രംഗങ്ങളിലും അതിന്റെ അവ്യക്തരൂപം ദൃശ്യമായിരുന്നു. ആ അപകട മേഖലയെപ്പററി നാം ബോധവതികളായിരിക്കേണ്ടതു് ആവശ്യമാണ്. നമ്മുടെ ആത്മസത്തയിൽ നാം അംഗീകരിക്കാത്ത, ആത്മബോധത്തോടുകൂടി നാം അനുമതി നൽകാത്ത ഏതിന്റെയോ പിറകേ പരക്കം പായുന്നതിനു് നമ്മുടെ പ്രതിനിധികളിൽ ഒരു ഭാഗം പ്രദർശിപ്പിച്ച അവ്യക്തമായ പ്രതിലോമ ചിന്താഗതിയാണ് ഞാനിവിടെ വിവക്ഷിക്കുന്നതു്. ലക്ഷ്യനിഷ്ഠയോടുകൂടി ബോധപൂർവം നാം വിശ്വസിക്കുന്ന സംഗതികൾക്കുവേണ്ടി ആത്മപരിത്യാഗംവരെ മുമ്പോട്ടു പോകുന്നതു ആദരണീയമായ ഒരു ആദർശവിശേഷമാണ്. എന്നാൽ നേരെമറിച്ച്, ആദർശനിഷ്ഠയുടേയും ആത്മവിശ്വാസത്തിന്റേയും അഭാവത്തിൽ, പ്രതിലോമഗതമായ ആശയഗതികളെ ചാടിപ്പിടിച്ച്, പുരോഗമനപരമായ ആശയങ്ങളേയും കർമ്മപന്ഥാവിനെയും അപഹസിക്കുന്ന ചിന്താഗതി അപകടസമ്പൂർണ്ണമാണെന്നുള്ളതിൽ പക്ഷാന്തരത്തിനവകാശമില്ല.

"സമുദായവ്യവഹാരം എങ്ങനെയുമവസാനിപ്പിക്കണം, അതു ക്രിസ്തീയനീതിക്കു വിരുദ്ധമാണ്. നാം ക്രിയാത്മകരംഗങ്ങളിൽ നമ്മുടെ സമ്പത്തും വിഭവങ്ങളും വിനിയോഗിക്കണം." എന്നീ അർത്ഥംവരുന്ന ഒരു പ്രമേയം വാർഷികസമ്മേളനത്തിൽ അവതരിപ്പിക്കപ്പെട്ടു. വ്യവഹാരം നടത്തുന്നതിനെ നീതീകരിച്ചുകൊണ്ട് അതോ പ്രമേയത്തെ

എതിർത്തു, തീർന്നു. പ്രമേയം അതിന്റെ പാട്ടിനു പോയി! മലങ്കര സുറിയാനിസഭയിലെ എഴുപതിൽപ്പരം യുവാക്കന്മാരും ഒരു ഡസനിലധികം നേതാക്കന്മാരും സന്നിഹിതരായിരുന്ന ഒരു സമ്മേളനത്തിൽവച്ചാണ് ഇതു സംഭവിച്ചതു്. ശെമ്മാശ്ശന്മാരുടെയും വൈദികരുടെയും സാന്നിദ്ധ്യത്തിൽ വന്ദ്യതിരുമേനിയുടെ അദ്ധ്യക്ഷതയിൽ നടന്ന ഒരു സമ്മേളനമായിരുന്നു അതു്. ധാർമ്മികമായ ഒരു പ്രശ്നത്തെപ്പററി നാം അവലംബിക്കുന്ന മനോഭാവം നമ്മുടെ ധാർമ്മിക നിലവാരത്തെയല്ലേ പ്രത്യക്ഷപ്പെടുത്തുന്നതു്? ക്രിസ്തീയതത്വങ്ങൾ അന്തർഭവിച്ചിരിക്കുന്ന പ്രശ്നങ്ങൾ നാം വ്യവഹരിക്കുന്ന രീതി നമ്മുടെ ക്രിസ്തീയജീവിതത്തിന്റെ Cross section ആണ് കാണിക്കുന്നതു്. സനാതനമായ ക്രൈസ്തവതത്വങ്ങൾ അന്തർഭവിച്ചിരിക്കുന്ന പ്രശ്നങ്ങളെപ്പററി നാം പരിചിന്തനം ചെയ്യുമ്പോൾ, ധർമ്മദീക്ഷയിൽനിന്നു കടുകിട വ്യതിചലിക്കാതെ, ദൃഢമായ അഭിപ്രായസ്ഥിരതയോടെ, സസൂക്ഷ്മം നാം മുമ്പോട്ടു പോകേണ്ടതുണ്ടു്. നമ്മുടെ മാർഗ്ഗഭ്രംശം വരുത്തുന്നതിനുദ്ദേശിക്കപ്പെട്ടിട്ടുള്ള കുയുക്തികൾക്കോ, പ്രത്യക്ഷത്തിൽതന്നെ പ്രലോഭനപരമെന്നു തോന്നുന്ന വാദമുഖങ്ങൾക്കോ യാഥാർത്ഥ്യങ്ങളെ അഭിമുഖീകരിക്കാത്ത മൗഢ്യതയേറിയ ശുഭപ്രതീക്ഷകൾക്കോ നാം വഴങ്ങിക്കൂടാത്തതാണ്. ഇവിടെയെല്ലാം സ്നേഹത്തിന്റെ പ്രഭാപരിവേഷംപൂണ്ട ക്രൈസ്തവധർമ്മമായിരിക്കണം നമ്മുടെ ആയുധം—നമ്മുടെ ലക്ഷ്യം.

കോൺഫ്രൻസിലെ പ്രായമുള്ള സുഹൃത്തുക്കളുടെ കാര്യംകൂടി പരാമർശിക്കുന്നതു് അനുചിതമാവില്ലെന്നു തോന്നുന്നു. കോൺഫറൻസിൽ സംബന്ധിക്കുന്ന പ്രായമുള്ള സുഹൃത്തുക്കൾ, ഓരോ വർഷം കഴിയുന്തോറും തെന്നിയൊഴിയുന്നതിനുള്ള ഒരു ശ്രമം നടത്തുന്നതായി തോന്നിപ്പോകുന്നു. അചഞ്ചലമായ സ്ഥിരനിഷ്ഠയോടുകൂടി എല്ലാ വർഷവും കോൺഫറൻസിൽ സംബന്ധിച്ചുകൊണ്ടിരിക്കുന്ന ഏതാനും പേരുടെ കാര്യം ഇവിടെ വിസ്മരിക്കുന്നില്ല. എന്നാൽ ബാക്കിയുള്ളവരിൽ പലരും, കേവലം അലക്ഷ്യഭാവത്തിൽ കോൺഫറൻസിന്റെ പുരോഗതിയെ വീക്ഷിച്ചു്, വഴിമാറി കടന്നുപോകുന്നതു് ഖേദകരമാണ്. പൈതൃകമായ വാത്സല്യപ്രകർഷത്തോടുകൂടി കോൺഫറൻസിനെ താലോലിച്ചു, പരിചരിച്ചു, പരിപോഷിപ്പിച്ചു വളർത്തേണ്ടതു് അവരുടെ കർത്തവ്യമാണ്.

(5-ാം പേജിൽനിന്നു തുടർച്ച)

രു വാചകം മി. ഈപ്പന്റെ ലേഖനത്തിൽ ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ ലേഖനത്തിലെ പ്രധാനചിന്താഗതിയോടു ഞാൻ യോജിക്കുന്നുവെങ്കിലും ഈ വാചകത്തിലെ ആശയംസ്വീകാര്യമാണെന്നു് തോന്നുന്നില്ല. സഭയെ രക്ഷിക്കുവാൻനാം അശക്തരാണ്, ദൈവം പ്രവർത്തിച്ചെങ്കിൽ മാത്രമേ ഈ കുഴപ്പങ്ങൾ ശരിയാകുകയുള്ളു എന്ന ബോധത്തിലാണ് നാം പ്രവർത്തിക്കേണ്ടതു്. നാം യാതൊന്നും ചെയ്യേണ്ടതില്ല എന്ന അർത്ഥത്തിലല്ല ഞാൻ ഇതു് പറയുന്നതു്. സഭയുടെ ഇന്നത്തെ നിലയ്ക്കു് നാമും നമ്മുടെ പിതാക്കന്മാരും ഉത്തരവാദികളാണ്. പക്ഷെ നമ്മുടെ പ്രവർത്തികളുടെ അനന്തരഫലങ്ങളിൽ നിന്നു് ഒഴിഞ്ഞുമാറുവാൻ നമ്മുടെ ശക്തിയിൽ ആശ്രയിച്ചാൽ സാദ്ധ്യമാകുമെന്നു തോന്നുന്നില്ല. സ്വശക്തിയിൽ ആശ്രയിച്ചാൽ ഇനിയും നിരാശയായിരിക്കും ഫലം.

കാനോൻ മുടക്കു് മുതലായ കാര്യങ്ങളെപ്പററിയുള്ള സത്യവിവരങ്ങൾ ചരിത്രപരമായും വിശ്വാസപരവുമായുള്ളവ അറിയുവാനുള്ള ആഗ്രഹം സത്യാന്വേഷിയുടെ ലേഖനത്തിൽ ഉണ്ടായിരുന്നു. ചരിത്രപരമായ സത്യങ്ങൾആരെങ്കിലും മുഴുവൻ തുറന്നു പറയുവാൻധൈര്യപ്പെടുമോ എന്നും അങ്ങനെ പറഞ്ഞാൽ അതു സത്യമാണെന്നു എല്ലാവരും സംവദിക്കുമോ എന്നും സംശയമാണ്. ചിലകാര്യങ്ങളെപററിയുള്ള ചരിത്രസത്യങ്ങൾ ഓർമ്മയിൽ വരുത്തുന്നതു് പലർക്കും അസുഖകരമായി എന്നുവരാം. കാനോൻ നിറം മാറുവാൻ കാപ്പിയിൽ മുക്കിയെന്നും, വിദ്യാർത്ഥികളായ ശെമ്മാശന്മാർ ദിവസവും കൈകാര്യം ചെയ്തു പഴക്കത്തിന്റെ ലക്ഷണങ്ങൾ കാണിച്ചു എന്നും നേതാക്കന്മാർ തമ്മിലുള്ള പിണക്കത്തിനു ഒരു കുപ്പിസോഡാ ചിലതാക്കോലുകളുടെ കൈകാര്യകർത്തൃത്വം മുതലായി വിവിധ തരത്തിലുള്ള കാരണങ്ങളാണുള്ളതെന്നും, ആയി പല കഥകളും കേട്ടിട്ടുണ്ടു്. പ്രായവും കാര്യവിവരവും സംഗതികളെപററി സൂക്ഷ്മമായ അറിവും ഉള്ളവർ സൂക്ഷ്മവിവരങ്ങൾ എഴുതുവാൻ ധൈര്യപ്പെട്ടുമെങ്കിൽ നന്നായിരിക്കും.

പക്ഷെ ഈവിധകാര്യങ്ങളെപ്പററിയുള്ള ചരിത്രജ്ഞാനം കൊണ്ടു സമാധാനം കൈവരുമോ എന്നു സംശയിക്കുന്നവനാണ് ഞാൻ. നാലാം നൂററാണ്ടിലാരംഭിച്ചു് പതിമൂന്നാം നൂററാണ്ടിലോ മററോ ക്രോഡീകരിക്കപ്പെട്ടതാണെന്നു തോന്നുന്ന നാം അനുസരിക്കുന്നുവെന്നു പറയപ്പെടുന്ന കാനോൻ. അനേകം സുന്നഹദോസുകളിൽ പാസ്സായ നിശ്ചയങ്ങളും പല സഭകളിലെ നടപടികളും ആണ് അതിലെ വിഷയം. ദിവ്യമായി പലതും കാനോനുകളിൽ ഉണ്ടായിരിക്കുമെങ്കിലും അവ ആകമാനം നിത്യമായി സാധുവാണെന്നു വിശ്വസിക്കുക അസാദ്ധ്യമാണ്. അറിയപ്പെട്ട ലോകത്തിന്റെ പ്രധാനനഗരങ്ങളും ക്രൈസ്തവകേന്ദ്രങ്ങളും മദ്ധ്യതരണ്യാഴിക്കു് ചുററിലുമായിരുന്നകാലത്താണ് നാലു പാത്രിയർക്കാസിംഹാസനങ്ങളും അടുത്തതായി അവരിൽ താഴെമാറുള്ളവരിൽ അധികം ബഹുമാനത്തിനർഹമായ കാതോലിക്കാ സിംഹാസനവും സ്ഥാപിതമായതു്. ഈ സിംഹാസനങ്ങളുടെ അധികാരത്തിനും സ്ഥാനത്തിനും അവയുടെ രാഷ്ട്രീയപ്രാധാന്യവും നിദാനമായിരുന്നു എന്നു നാം ഓർക്കേണ്ടതാണ്. ഇപ്രകാരമുള്ള സത്യങ്ങളെപ്പററി അറിയുന്നതിനു ഏററവും പററിയ ആളുകൾ തെളിവു ശേഖരിക്കുന്നതിലും ഉപയോഗിക്കുന്നതിലും വൈദഗ്ദ്ധ്യമുള്ള നിയമപണ്ഡിതന്മാരായി

Reg: No. T 64   Licence No. 498   Date20-8-1946   Reg. M 525

# THE CHURCH WEEKLY

തിക്കാം.

പല കാനോനാകൾക്കും സഭാപിതാക്കന്മാരുടെ അഭിപ്രായങ്ങൾക്കും നമ്മുടെ സഭ അപ്രമാദിത്വം കല്പിക്കുന്നുണ്ടെന്നു തോന്നുന്നില്ല. കാനോനാകൾക്കും സഭാപിതാക്കന്മാർക്കും പലകാലായി അവരെ നയിക്കുകയും നടത്തുകയും ചെയ്ത ദൈവാത്മശക്തിയും ചില ചരിത്രസംഭവങ്ങളും ഉണ്ട്. അവയാണ് നമ്മെയും നടത്തേണ്ടതു.

സമാധാനസംഘടന വിവാദവിഷയങ്ങളെപ്പറ്റി പഠനം നടത്തുന്നതു നന്നു തന്നെ. പക്ഷെ വിവാദവിഷയങ്ങൾ മാത്രം പഠിച്ചാൽ സ്വീകാര്യമായ ഒരു തീരുമാനത്തിൽ നാം എത്തിച്ചേർന്നില്ലെന്നു വരാം. വിവാദമില്ലാത്ത ചില സത്യങ്ങളുണ്ട്. അവ നമ്മുടെ വിവാദത്തിൽ നാം മറന്നുകളയുവാൻ ഇടയുണ്ട്. അവയുടെ വെളിച്ചത്തിലാണു് വിവാദവിഷയങ്ങൾ ചർച്ച ചെയ്യപ്പെടേണ്ടതു്. ക്രൈസ്തവജീവിതത്തിന്റെ അടിസ്ഥാന സത്യങ്ങൾ ഏവ എന്നും ക്രൈസ്തവജീവിതത്തിനു് സഹായകരമായിരിക്കുന്ന ചുരുപാടുകൾ ഏവ എന്നും ആരാഞ്ഞു് ആ ജീവിതത്തെ സംബന്ധിച്ചിടത്തോളം തർക്കവിഷയമായിരിക്കുന്ന കാര്യങ്ങൾക്കു് എത്രമാത്രം സാധുത്വവും പ്രായോഗികത്വവും ഉണ്ടെന്നാണു് നാം മനസ്സിലാക്കേണ്ടതു്. പരമപ്രധാന പ്രശ്നങ്ങൾക്കു ഉത്തരം കണ്ടുപിടിക്കാതെ മറ്റു ചോദ്യങ്ങൾക്കു ശരിയായ ഉത്തരം കൊടുക്കുവാൻ സാദ്ധ്യമല്ല.

(8-ാം പേജിൽനിന്നും തുടർച്ച)

കെ. സി. ഏബ്രഹാം, ബി. എ. ബി. എൽ. അദ്ധ്യക്ഷം വഹിക്കയുണ്ടായി. ഞായറാഴ്ച തിരുവനന്തപുരം പള്ളിവികാരി റവ. ഫാദർ എം. മാത്യൂസ് അവർകൾ ആനു്. വി. കുർബ്ബാന അർപ്പിച്ചു. വലിയ ജനക്കൂട്ടം ഉണ്ടായിരുന്നതുകൊണ്ടു് കുർബാനയ്ക്കു് ഉച്ചഭാഷിണി ഉപയോഗിക്കയുണ്ടായി. യോഗം നടന്നപ്പോൾ പന്തലിലും പരിസരങ്ങളിലും ഉച്ചഭാഷിണി ഘടിപ്പിച്ചിരുന്നു. ഇരുപതിനായിരം ജനങ്ങളിൽ കൂടുതൽ ഓരോ യോഗങ്ങളിലും സംബന്ധിച്ചിരുന്നു. ഞായറാഴ്ച രണ്ടുമണിക്കു് അദ്ധ്യക്ഷസ്വീകരണം കഴിഞ്ഞു് റവ. ഫാദർ ഐ. ഡാനിയൽ ഡി. ഡി. എഫ്. വി എച്ച്. എസ് സ്വാഗതപ്രസംഗം ചെയ്തു. സ്വാഗതപ്രസംഗവും അദ്ധ്യക്ഷപ്രസംഗവും കഴിഞ്ഞു് ക്നാനായ യുവജനസമാജം പ്രസിഡന്റു് മി. കുര്യൻ ജോസഫ് എം. ഏ എൽ. എൽ. ബി പ്രൊഫസർ പി ജി മാത്യു എം ഏ ബി ഡ[illegible] അവർകൾ ബി ഏ ബി എൽ എന്നിവർ ഉജ്ജ്വലമായ പ്രസംഗങ്ങൾ ചെയ്കയുണ്ടായി.

ക്രിസ്തുദേവന്റെ ഉപദേശങ്ങൾ അനുസരിച്ചു് സഹിഷ്ണതയോടും സ്നേഹത്തോടുംകൂടി മറ്റുള്ളവരുമായി നാം സഹകരിച്ചു് മറ്റുള്ളവരോടൊപ്പം നമ്മുടെ പൗരാവകാശങ്ങളെ നാമും സംരക്ഷിക്കണമെന്നും സർവ്വസമുദായ മൈത്രി പാലിക്കണമെന്നുമുള്ളതായിരുന്നു യോഗത്തിലെ പ്രധാനചർച്ചാവിഷയങ്ങൾ.



Printed and Published by N. M. Abraham B. A., at the Malavala Manorama Press, Kottayam.